

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
# MALANKARA ORTHODOX SYRIAN CHURCH




Vol. 05 No. 29 THE ONLINE OFFICIAL NEWS BULLETTIN 2022 July 16

## SEASON OF PENTECOST | പെന്തിക്കോസ്തികാലം

| SUNDAY | MONDAY | TUESDAY | WEDNESDAY | THURSDAY | FRIDAY | SATURDAY |
|---|---|---|---|---|---|---|
| 17 | 18 | 19 | 20 | 21 | 22 | 23 |
| ♪5 | ♪1 | ♪5 | ♪1 | ♪5 | ♪1 | ♪5 |
| 6th Sunday after Pentecost | | | Comme. of Elijah the Prophet | | Comme. of Mary Magdalene | 23rd Mem. of Geevarghese Mar Diascoros ✠ (Ranni Holy Trinity Ashram) 85th Mem. of Fr. Noronha (Brahmawar Cathedral) |




പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ ഹൗസിംഗ് പ്രൊജക്ടിന്റെ താക്കോൽദാനം പ. കാതോലിക്കാ ബാവാ നിർവഹിക്കുന്നു.




പ. പൗലോസ് ദ്വിതീയൻ ബാവായുടെ ഒന്നാം ഓർമ്മപ്പെരുന്നാൾ ദേവലോകം കാതോലിക്കേറ്റ് അരമന ചാപ്പലിൽ ആഘോഷിച്ചു. വിശുദ്ധ മൂന്നിന്മേൽ കുർബ്ബാനയ്ക്ക് പ. മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ പ്രധാന കാർമികത്വം വഹിച്ചു.



പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ, വൈദികൻ, റമ്പാൻ, മെത്രാപ്പോലീത്താ, കാതോലിക്കാ എന്നീ കാലങ്ങളിൽ സ്വന്തം കൈപ്പടയിൽ എഴുതി തയ്യാറാക്കിയിട്ടുള്ള 450-തോളം വരുന്ന പ്രസംഗക്കുറിപ്പുകളുടെ സമാഹാരം പരിശുദ്ധ പിതാവിന്റെ ഒന്നാം ഓർമ്മ പെരുന്നാളിൽ പരിശുദ്ധ കാതോലിക്ക ബാവാ സഖറിയ മാർ അന്തോണിയോസിന് നൽകി പ്രകാശനം ചെയ്യുന്നു. എം.ഒ.സി. പബ്ലിക്കേഷൻസ് അധ്യക്ഷൻ ഡോ. യാക്കൂബ് മാർ ഐറേനിയോസ് മെത്രാപ്പോലീത്താ, ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്ത, എം.ഒ.സി. സെക്രട്ടറി ഫാ. ജോസഫ് കുര്യാക്കോസ് പാമ്പാടികണ്ടത്തിൽ എന്നിവർ സമീപം.




പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ് അഞ്ചാമൻ മെത്രാപ്പോലിത്തായുടെ 113-ാം ഓർമ്മ പഴയസെമിനാരിയിൽ ആചരിച്ചു. പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ വിശുദ്ധ കുർബ്ബാനയ്ക്ക് പ്രധാന കാർമികത്വം വഹിച്ചു. ഡോ. മാത്യൂസ് മാർ തിമോത്തിയോസ് മെത്രാപ്പോലീത്താ സന്ദേശം നൽകി. പ്രദക്ഷിണം, ശ്ലൈഹിക വാഴ്വ് എന്നിവയോടെ പെരുനാൾ ചടങ്ങുകൾ സമാപിച്ചു.

# പ. പിതാവ് എഴുതുന്നു...



എത്യോപ്യൻ ഓർത്തഡോക്സ് ഇടവക സമ്മാനിച്ച പ. പിതാവിന്റെ ചിത്രം.

അറബ്നാടുകളിലെ ഹ്രസ്വസന്ദർശനത്തിന് ശേഷം നാട്ടിൽ തിരിച്ചെത്തി. പ്രവാസികൾക്കിടയിലെ ദിവസങ്ങൾ അവിസ്മരണീയമായ അനുഭവങ്ങളാണ് സമ്മാനിച്ചത്. കടലിനക്കരെയുള്ള കേരളമായിരുന്നു ഓരോ ഇടവും. നമ്മുടെ നാട്ടിലെ അതേ കാഴ്ചകൾ, വാക്കുകൾ, സ്നേഹപ്രകടനങ്ങൾ.... ലോകത്തെവിടെയും മലയാളികൾ അവരുടെ ജന്മദേശത്തെ ഓർമിപ്പിക്കുന്നു. 1994-ൽ ആണ് ആദ്യമായി ഗൾഫ് നാടുകളിലെത്തിയത്. പിന്നീട് പലതവണ അവിടം സന്ദർശിച്ചു. നഗരങ്ങളുടെ ഛായ മാറിയതല്ലാതെ അവിടെ പാർക്കുന്ന മലയാളികളുടെ ആതിഥ്യമര്യാദയ്ക്കും സ്നേഹവായ്പിനുമൊന്നും ഒട്ടും മാറ്റമില്ല. എല്ലാം ആദ്യതവണത്തേതുപോലെ തന്നെ. ദുബായ് സെന്റ് തോമസ് കത്രീഡ്രൽ ഇടവക പെരുന്നാളായിരുന്നു ഇത്തവണത്തെ പ്രധാനപ്പെട്ട പരിപാടികളിലൊന്ന്. ദൂരദേശത്തു പോലും വിശ്വാസികളുടെ അനുഷ്ഠാനതീവ്രത എത്രത്തോളമുണ്ടെന്ന് കണ്ടറിഞ്ഞു. നാട്ടിൽ നിന്ന് അകന്നുനില്കുമ്പോൾ പോലും നാട്ടിൽ എങ്ങനെ പള്ളിപ്പെരുന്നാളു കൂടുന്നുവോ, അതേ ഉത്സാഹത്തോടെയും ആവേശത്തോടെയും ദുബായിലുള്ളവർ ഇടവകപ്പെരുന്നാൾ കർമങ്ങളിൽ പങ്കെടുത്തു. ഇടവക വികാരിയും സഹവികാരിയും ട്രസ്റ്റിമാരും സെക്രട്ടറിമാരും ഭരണസമിതി അംഗങ്ങളുമെല്ലാം ചേർന്ന് അത് ആഘോഷമാക്കി. എല്ലാവരെയും അഭിനന്ദിക്കാൻ ഈ അവസരം വിനിയോഗിക്കുന്നു.

യു.എ.ഇ.ഭരണാധികാരികളെ സന്ദർശിക്കാനും ഇക്കുറി അവസരമുണ്ടായി. സഹിഷ്ണുതാ മന്ത്രി ഷെയ്ഖ് നഹ്യാൻ ബിൻ മുബാറക് അൽ നഹ്യാൻ ആണ് സ്വീകരിച്ചത്. യു.എ.ഇ. പ്രസിഡന്റായിരുന്ന ഷെയ്ഖ് ഖലീഫ ബിൻ സയിദ് അൽ നഹ്യാന്റെ വേർപാടിൽ മലങ്കരസഭയുടെ അനുശോചനം അറിയിച്ചു. യു.എ.ഇ. യുടെ മൂന്നാമത്തെ പ്രസിഡന്റായി തിരഞ്ഞെടുക്കപ്പെട്ട ഷെയ്ഖ് മുഹമ്മദ് ബിൻ സായിദ് അൽ നഹ്യാന് ആശംസകൾ നേരുകയും ചെയ്തു. യു.എ.ഇ. യിലെ മലങ്കരസഭയുടെ ദേവാലയങ്ങൾക്ക് ഭരണകൂടം ചെയ്തുതരുന്ന സഹായങ്ങൾക്ക് നന്ദി അറിയിക്കാനും സാധിച്ചു. യു.എ.ഇ. ഭരണകൂടത്തിൽ നിന്ന് ഗോൾഡൻ വിസ സ്വീകരിക്കാനായതാണ് മറ്റൊരു ഹൃദ്യമായ അനുഭവം. അത് മലങ്കരസഭയ്ക്ക് ലഭിച്ച യു.എ.ഇ. യുടെ അംഗീകാരമായി കാണുന്നു.

ദുബായിൽ ഒരുപാട് മലയാളി സമൂഹങ്ങളുടെ അതിഥിയായി. അവിടെ കണ്ടുമുട്ടിയ എല്ലാ മലങ്കരസഭാ അംഗങ്ങളെയും മലയാളി സുഹൃത്തുക്കളെയും ഈ അവസരത്തിൽ മനസാസ്മരിക്കുന്നു. ദുബായിൽ എല്ലാവിധ സഹായങ്ങളുമൊരുക്കിയ സഭാമാനേജിങ് കമ്മറ്റി അംഗവും നാഷണൽ എയർകാർഗോയുടെ പ്രധാന ചുമതലക്കാരിലൊരാളുമായ പ്രിയങ്കരനായ ജോജോയെ പ്രത്യേകം ഓർമിക്കുന്നു. എല്ലാം ഭംഗിയായതിൽ അദ്ദേഹത്തിന്റെ പങ്ക് വലുതാണ്. ഖത്തർ സന്ദർശനവേളയിൽ ഗ്രീക്ക് ഓർത്തഡോക്സ് ചർച്ച്, എത്യോപ്യൻ ഓർത്തഡോക്സ് ചർച്ച്, എറിത്രിയൻ ഓർത്തഡോക്സ് ചർച്ച് എന്നിവയുടെയും മറ്റ് ക്രൈസ്തവ സമൂഹങ്ങളുടെയും ആതിഥിയാകാൻ അവസരമുണ്ടായി. കുളിർമയുള്ള അനുവഭമായിരുന്നു അവയെല്ലാം. ദോഹയിലെ പള്ളിവികാരി, സഹവികാരി, ട്രസ്റ്റിമാർ, സെക്രട്ടറിമാർ, മാനേജിങ് കമ്മറ്റി അംഗങ്ങൾ എന്നിവർക്കും നന്ദി. നിങ്ങൾ നല്കിയ സ്വീകരണവും ഹൃദയത്തിൽ സൂക്ഷിക്കുന്നു.

ദുബായിലുള്ളവരെപ്പോലെ ദോഹയിലുള്ളവരും സഹോദരൻ പദ്ധതിയിലേക്ക് സംഭാവന നല്കി. നിങ്ങളുടെ ഓരോ സമർപ്പണവും തീർച്ചയായും ദൈവത്തിങ്കൽ ഉള്ള അർപ്പണമാണ്. അന്യനുവേണ്ടി സഹായം നൽകുന്നതാണ് ദൈവത്തിന് ഏറ്റവും പ്രിയങ്കരമായ കാര്യം. അതാണ് അവിടുന്നിന് പ്രിയപ്പെട്ട പ്രാർഥനയും. നിങ്ങളുടെയെല്ലാം സഹായങ്ങൾ അർഹിക്കുന്നവരിലേക്ക് എത്തിക്കാൻ ഞങ്ങൾ പ്രതിജ്ഞാബദ്ധരാണ്. മരുഭൂമിയിൽ വിയർപ്പൊഴുക്കിയുണ്ടാക്കുന്ന സമ്പാദ്യത്തിൽ നിന്ന് നിങ്ങൾ മിച്ചംവയ്ക്കുന്ന പങ്ക് തീർച്ചായായും അനേകർക്ക് ആശ്വാസമാകും. നിങ്ങളുടേത് വിലമതിക്കാനാകാത്ത വിഹിതമാണ്. അന്യനാടുകളിൽ അപ്പവും അഭയവും തേടുന്ന നമ്മുടെ പ്രിയ സഹോദരന്മാരെ നമ്മളും പ്രാർഥനയിൽ ഓർമിക്കേണ്ടതാണ്. അവരുടെ ഓരോ വിയർപ്പുതുള്ളിയിൽ നിന്നും നമ്മുടെ കേരളം കൂടി വളരുന്നുണ്ട്. അവരെ സ്വന്തം ജനതയെപ്പോലെ കണ്ട് നെഞ്ചോട് ചേർക്കുന്ന അറബ് ഭരണകൂടത്തിന് സഭയുടെ പേരിൽ നന്ദിയറിയിക്കുന്നു. പ്രിയ പ്രവാസി സോദരന്മാർക്ക് ദൈവം എപ്പോഴും കൂട്ടായിരിക്കട്ടെ.

**ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ**

**യു.എ.ഇ.ഭരണാധികാരികളെ സന്ദർശിക്കാനും ഇക്കുറി അവസരമുണ്ടായി. സഹിഷ്ണുതാ മന്ത്രി ഷെയ്ഖ് നഹ്യാൻ ബിൻ മുബാറക് അൽ നഹ്യാൻ ആണ് സ്വീകരിച്ചത്. യു.എ.ഇ പ്രസിഡന്റായിരുന്ന ഷെയ്ഖ് ഖലീഫ ബിൻ സയിദ് അൽ നഹ്യാന്റെ വേർപാടിൽ മലങ്കരസഭയുടെ അനുശോചനം അറിയിച്ചു. യു.എ.ഇ. യുടെ മൂന്നാമത്തെ പ്രസിഡന്റായി തിരഞ്ഞെടുക്കപ്പെട്ട ഷെയ്ഖ് മുഹമ്മദ് ബിൻ സായിദ് അൽ നഹ്യാന് ആശംസകൾ നേരുകയും ചെയ്തു. യു.എ.ഇ. യിലെ മലങ്കരസഭയുടെ ദേവാലയങ്ങൾക്ക് ഭരണകൂടം ചെയ്തുതരുന്ന സഹായങ്ങൾക്ക് നന്ദി അറിയിക്കാനും സാധിച്ചു. യു.എ.ഇ. ഭരണകൂടത്തിൽ നിന്ന് ഗോൾഡൻ വിസ സ്വീകരിക്കാനായതാണ് മറ്റൊരു ഹൃദ്യമായ അനുഭവം. അത് മലങ്കരസഭയ്ക്ക് ലഭിച്ച യു.എ.ഇ. യുടെ അംഗീകാരമായി കാണുന്നു.**

സഭാപിതാക്കന്മാർ

# മാർ ദിയസ്ക്കോറോസ് സാത്വികനായ കർമ്മയോഗി

**ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ**

തിരുവനന്തപുരം ഭദ്രാസനത്തിന് സുധീര നേതൃത്വം നൽകിയ ഗീവർഗ്ഗീസ് മാർ ദിയസ്ക്കോറോസ് മെത്രാപ്പോലീത്ത (1926-1909) സാത്വികനായ കർമ്മയോഗിയായിരുന്നു. ഭദ്രാസനത്തിന്റെ ബഹുമുഖ വികസന പദ്ധതികൾക്ക് മാർഗ്ഗം പകർന്ന അദ്ദേഹം ബാലയുവജന വിദ്യാർത്ഥികൾക്ക് ഉത്തമ ഗുരുവും മാർഗ്ഗദർശിയും ആയിരുന്നു.

തുമ്പമൺ ഭദ്രാസനത്തിൽ ദീർഘകാലം വൈദിക ശുശ്രൂഷ നിർവ്വഹിച്ചു. ബാലസമാജം പ്രവർത്തനങ്ങൾക്ക് മുഖ്യ നേതൃത്വമായിരുന്നു ഗീവർഗ്ഗീസ് മാർ ദീയസ്ക്കോറോസ് മെത്രാപ്പോലീത്ത. വിദ്യാർത്ഥികൾക്ക് ആത്മീയ ദർശനം പകരുന്ന കത്തുകളും നിർദ്ദേശങ്ങളും ദീർഘമായി എഴുതി അറിയിക്കുന്നതിൽ അദ്ദേഹം പ്രത്യേകം ജാഗ്രത പുലർത്തി.

തുമ്പമൺ ഭദ്രാസന സെക്രട്ടറി ആയിരുന്ന 1973 മുതൽ ബാലസമാജത്തിന്റെ പ്രവർത്തനങ്ങൾക്ക് അദ്ദേഹം നേതൃത്വം നൽകി. ബാലസമാജത്തിന്റെ അഖില മലങ്കര പ്രസിഡന്റായി, വിവിധ കർമ്മ പദ്ധതികളും നേതൃത്വ പരിശീലന കളരികളും ക്യാമ്പുകളും ആവിഷ്ക്കരിച്ചു. ബാലസമാജത്തെ കേന്ദ്രീകൃത നിലയിൽ വളർത്തിയെടുക്കുന്നതിൽ ഗീവർഗ്ഗീസ് മാർ ദിയസ്ക്കോറോസ് മെത്രാപ്പോലീത്താ നിസ്തുല പങ്കാളിത്തം വഹിച്ചു.

പഴഞ്ഞിയിൽ വച്ച് 1978 മെയ് 15-ന് മെത്രാപ്പോലീത്താ ആയ അദ്ദേഹം 1979 ജനുവരി ഒന്നിന് തിരുവനന്തപുരം ഭദ്രാസനത്തിന്റെ ചുമതല വഹിച്ചു. ബാലസമാജ ക്യാമ്പിലെ നിറസാന്നിദ്ധ്യമായിരുന്ന ഗീവർഗ്ഗീസ് മാർ ദീയസ്ക്കോറോസ് തിരുമേനി, വിദ്യാർത്ഥികളുമായി ഹൃദ്യമായി ഇടപ്പെട്ടിരുന്നു. വിദ്യാർത്ഥികൾക്ക് കത്തുകൾ അയച്ചിരുന്നു. വിദ്യാർത്ഥികൾ സന്യാസ ആശ്രമ പ്രസ്ഥാനങ്ങളിലേക്ക് ആകൃഷ്ടരാകണമെന്ന് ആവശ്യപ്പെട്ട് കത്തുകൾ എഴുതിയിരുന്നു. 1970-ൽ റാന്നിയിൽ ഹോളി ട്രിനിറ്റി ആശ്രമം അദ്ദേഹം സ്ഥാപിച്ചതിനാൽ വിദ്യാർത്ഥികളെ അവിടേക്ക് അംഗമാകുവാൻ ക്ഷണിച്ചിരുന്നു.

പത്താം ക്ലാസ് വിദ്യാർത്ഥിയായിരുന്ന പന്തളം കരിങ്ങാട്ടിൽ ജോൺ തോമസിന് (ലേഖകൻ) 1980 മെയ് 21-ന് അദ്ദേഹം മനോഹരമായ കൈയ്യക്ഷരത്തിൽ എഴുതിയ കത്ത് ഇപ്പോഴും സൂക്ഷിച്ച് വെച്ചിട്ടുണ്ട്. ബാലസമാജത്തിന്റെ വടശ്ശേരിക്കര ക്യാമ്പിൽ നിന്ന് ലഭിച്ച ആത്മ പ്രചോദനത്തിന്റെ ഫലമായി 1980 മെയ് 19-ന് എഴുതിയ കത്തിന് മറുപടിയായി ഗീവർഗ്ഗീസ് മാർ ദിയസ്ക്കോറോസ് മെത്രാപ്പോലീത്താ എഴുതിയ കത്ത് സന്യാസത്തെക്കുറിച്ചുള്ള അദ്ദേഹത്തിന്റെ കാഴ്ചപ്പാടായിരുന്നു:

*ഒരു ആശ്രമത്തിൽ പുരോഹിതനായി ജീവിക്കണമെന്നുള്ള ആഗ്രഹം നല്ലതാണ്. എന്നാൽ അത് ദൈവഹിതമാണോ എന്ന് കൂടുതൽ ഉറപ്പു വരുത്താൻ പ്രാർത്ഥിക്കണം. ഇപ്പോൾ എത്ര വയസ്സുണ്ട്? മാതാപിതാക്കൾക്ക് എത്ര വയസ്സുണ്ട്? സഹോദരി സഹോദരങ്ങൾ എത്രയുണ്ട്? പരീക്ഷാ സർട്ടിഫിക്കേറ്റ് കാണാൻ സൗകര്യപ്പെടണം. ഏത് ഇടവകയാണ്? ഏത് ആശ്രമത്തിൽ ചേരാൻ ആഗ്രഹിക്കുന്നു എന്ന് അറിയിക്കണം. ആശ്രമജീവിതം ലളിതമാണ്. അവിടുത്തെ സുഖവും ദുഃഖവും എല്ലാം അനുഭവിക്കാൻ സന്നദ്ധമാകണം. തലമുടി പറ്റ വെട്ടണം. വെള്ള വസ്ത്രമേ ധരിക്കാൻ പറ്റൂ. യാമപ്രാർത്ഥന, വേദപുസ്തക വായന, ധ്യാനം ഇവ നടത്തണം. ഉപവാസം, നോമ്പ് ഇവ അനുഷ്ഠിക്കണം. നല്ല പരിശ്രമശീലം ഉണ്ടാകണം. ആശ്രമത്തിൽ ചേർന്നാൽ ആശ്രമത്തിന്റെ ചുമതലക്കാർ തീരുമാനിക്കുമ്പോഴെ പഠനം തുടരാൻ പറ്റൂ. കുറഞ്ഞത് പ്രീ യൂണിവേഴ്സിറ്റി എക്സാമിനേഷൻ പാസ്സാകാതെ വൈദിക സെമിനാരിയിൽ പഠിക്കാൻ പറ്റുകയില്ല.*


ഓർമ്മ ജൂലൈ 23-ന് റാന്നി ഹോളി ട്രിനിറ്റി ആശ്രമത്തിൽ

*ഇങ്ങനെയുള്ള കാര്യങ്ങൾക്ക് സന്നദ്ധമാണോ എന്ന് എഴുതുക. പ്രാർത്ഥിക്കുക. അങ്ങനെയെങ്കിൽ ഹോളി ട്രിനിറ്റി ആശ്രമം, റാന്നിയിൽ നിൽക്കാൻ സൗകര്യപ്പെടുത്താം. അല്ല ബഥനിയിൽ ചേരാനാണ് താല്പര്യമെങ്കിൽ അതും ആകാം. രണ്ടിടത്തും പോയി ഏതാനും ദിവസം താമസിക്കുക. ആശ്രമത്തിലെ മറ്റംഗങ്ങൾക്കുകൂടി തൃപ്തികരമായ സ്വഭാവവും പെരുമാറ്റവും ഉണ്ടായിരിക്കണം. മറുപടി അയയ്ക്കുക. കൂടുതൽ വിവര*

## ഗീവറുഗീസ് മാർ ദീയസ്ക്കോറോസ്

തിരുവനന്തപുരം ഭദ്രാസന മെത്രാപ്പോലീത്താ. 1926 ഒക്ടോബർ 12-ന് കോഴഞ്ചേരി തേവർവേലിൽ കുഞ്ഞു പാപ്പിയുടെയും അച്ചാമ്മ യുടേയും മകനായി ജനിച്ചു. മധുര അമേരിക്കൻ കോളേജിൽ നിന്ന് ഇന്റർമീഡിയറ്റും മദ്രാസ് ക്രിസ്ത്യൻ കോളേജിൽ നിന്ന് ബി.എ., ബോംബെയിലെ സ്കൂൾ ഓഫ് ഇക്കണോമിക്സ് സോഷ്യോളജിയിൽ നിന്ന് എം.എ. എന്നിവ കരസ്ഥമാക്കി. തുടർന്ന് കോഴഞ്ചേരി സഹകരണബാങ്കിന്റെ സെക്രട്ടറിയായി ജോലി ചെയ്തു. ഈ കാലത്ത് റിസർവ്വ് ബാങ്ക് ഓഫ് ഇൻഡ്യയുടെ നേതൃത്വത്തിൽ നടത്തിയ പ്രത്യേക പരിശീലനത്തിനായി 1954-ൽ മദ്രാസിലേക്കു പോയി. പരിശീനം പൂർത്തിയാക്കുന്നതിനു മുമ്പ് ഔദ്യോഗികജീവിതം ഉപേക്ഷിച്ചു. വൈദികപഠനത്തിനായി ഓർത്തഡോക്സ് സെമിനാരിയിൽ ചേർന്നു. വൈദിക വിദ്യാഭ്യാസത്തിനു ശേഷം 1963-ൽ ഏപ്രിലിൽ ശെമ്മാശുപട്ടവും 1964-ൽ കശ്ശീശ്ശാപട്ടവും സ്വീകരിച്ചു.

1966-ൽ യെരുശലേമിൽ വേദശാസ്ത്രത്തിൽ ഉപരിപഠനം നടത്തി. 1970-ൽ റാന്നിയിൽ ഹോളി ട്രിനിറ്റി ആശ്രമം സ്ഥാപിച്ചു.

1973 മുതൽ തുമ്പമൺ ഭദ്രാസന സെക്രട്ടറിയായി സേവനമനുഷ്ഠിച്ചു കൊണ്ടിരിക്കവെ 1977 മെയ് 10-ന് മേൽപ്പട്ട സ്ഥാനത്തേക്കു തിരഞ്ഞെടുക്കപ്പെട്ടു. 1978 മെയ് 15-ന് മെത്രാനഭിഷേകം നടന്നു. 1979 ജനുവരി 1-നു രൂപംകൊണ്ട തിരുവനന്തപുരം മെത്രാസനത്തിന്റെ പ്രഥമ അധിപനായി നിയമിതനായി.

റാന്നി ഹോളി ട്രിനിറ്റി ആശ്രമം, ഉള്ളൂർ ഓർത്തഡോക്സ് ചർച്ച് സെന്റർ, കുളത്തൂരിലെ വികലാംഗ ശിശുക്ഷേമ കേന്ദ്രം, തിരുവനന്തപുരം ഹോളി ട്രിനിറ്റി സ്കൂൾ, കോൺവെന്റ് ഇവയെല്ലാം ഇദ്ദേഹത്തിന്റെ പരിശ്രമഫലങ്ങളാണ്. 1999 ജൂലൈ 23-ന് കാലം ചെയ്തു. റാന്നി ഹോളി ട്രിനിറ്റി ആശ്രമത്തിൽ കബറടക്കി.



The Malankara Orthodox Syrian Church
DIOCESE OF TRIVANDRUM
Phone:

Geevarughese Mar Dioscorus Episcopa
Holy Trinity Ashram
Angadi, 689674
Ranni- Kerala.
Phone: 335

Diocesan Office
C/o St. George Orthodox Church
Trivandrum-1

4, Tagore Gardens,
Medical College, P.O
21-5-80.

My dear John Thomas,

[illegible]

*ങ്ങൾ അപ്പോൾ എഴുതാം... പ്രാർത്ഥിക്കുക, ഒരുങ്ങുക. ദൈവവിളി മനസ്സിലാക്കുക. ദൈവം അനുഗ്രഹിക്കട്ടെ.*

പത്താം ക്ലാസ്സുകാരനായ ഒരു വിദ്യാർത്ഥിക്കാണ് ഇത്രയും ദീർഘമായ എഴുത്ത് ഗീവർഗ്ഗീസ് മാർ ദിയസ്ക്കോറോസ് തിരുമേനി 1980-ൽ എഴുതിയത്. ഇതേപോലെ ക്യാമ്പിൽ പങ്കെടുത്ത മിക്ക കുട്ടികൾക്കും സ്വന്തം കൈപ്പടയിൽ സുന്ദരമായ അക്ഷരത്തിൽ എഴുതുമായിരുന്നു. ബാലസമാജം ക്യാമ്പുകളിൽ നിന്ന് വളരെയധികം പേർ സഭയുടെ ആദ്ധ്യാത്മിക രംഗത്തേക്ക് വന്നിട്ടുണ്ട്. വളരെ സാത്വികനായ അദ്ദേഹം 1999 ജൂലൈ 23-ന് കാലം ചെയ്തു, റാന്നി ഹോളി ട്രിനിറ്റി ആശ്രമത്തിൽ കബറടക്കി. ഹൃദയാഞ്ജലികൾ...




**മാമ്മലശ്ശേരി മാർ മിഖായേൽ ഓർത്തഡോക്സ് ക്രൈസ്തവ യുവജന പ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ പ. പൗലോസ് ദ്വിതിയൻ ബാവയുടെ ഒന്നാം ഓർമ ദിനത്തോടനുബന്ധിച്ച് മാമ്മലശ്ശേരി ഗവ. ഹയർ സെക്രട്ടറി സ്കൂളിലെ 1-5 വരെ ക്ലാസ്സുകളിൽ 65 വിദ്യാർത്ഥികൾക്ക് പഠനോപകരണങ്ങൾ വിതരണം ചെയ്തു.**



**"Holistic Education: A Gandhian Perspective" a new book authored by Fr. Dr. P. S. Varghese, Principal of MGM College, Dimapur was released at the Diocesan headquarters at Bhilai, Chatisgargh, by Dr Joseph Mar Dionysius on 14/7/2022.**



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH




ലേഖനം

# മലങ്കരസഭയുടെ മാർത്തോമ്മൻ പാരമ്പര്യം

**ഡോ. പോൾ മണലിൽ**

മലങ്കരസഭയുടെ മാർത്തോമ്മൻ പാരമ്പര്യം വ്യത്യസ്തപരിപ്രേഷ്യങ്ങളിൽ നിന്നവതരിപ്പിക്കുന്ന ഗ്രന്ഥമാണ് ചരിത്രപണ്ഡിതനായ ഫാദർ ഡോ. എം. ഒ. ജോൺ രചിച്ച 'മലങ്കരയുടെ മാർത്തോമ്മൻ പൈതൃകം.' ക്രിസ്തുശിഷ്യനായ മാർത്തോമ്മാ ശ്ലീഹായുടെ ആഗമനത്തോടെ സമാരംഭിക്കുന്ന മലങ്കരസഭയുടെ മാർത്തോമ്മൻ പൈതൃകത്തിന്റെ പുരാവൃത്തങ്ങളിലേക്ക് കടന്നു ചെല്ലുന്ന പതിനൊന്നു പഠനങ്ങളുടെ സമാഹരണമായ ഈ പുസ്തകം മലങ്കരസഭയുടെ പൈതൃകത്തിന്റെയും പാരമ്പര്യത്തിന്റെയും മാത്രമല്ല തനിമയുടെയും ആചാരാനുഷ്ഠാനങ്ങളുടെയും വിശ്വാസത്തിന്റെയും വേദശാസ്ത്രത്തിന്റെയും അന്തർധാരകളെ സമർത്ഥമായി കോർത്തിണക്കി അവതരിപ്പിച്ചിരിക്കുന്ന ഒരു വിശിഷ്ട ചരിത്രാന്വേഷണമാണ്.

ചരിത്രകാരൻ എന്ന നിലയിൽ മൗലികമായ കാഴ്ചപ്പാടും സ്വതന്ത്രമായ വീക്ഷണവും വച്ചു പുലർത്തുന്ന ഫാ. ഡോ. എം. ഒ. ജോൺ ഇതിനകം ഒട്ടേറെ പഠനങ്ങളിലൂടെയും ചിന്തകളിലൂടെയും മലങ്കര അന്ത്യോഖ്യൻ ബന്ധങ്ങൾ, സഭയുടെ ഐക്യം, കാതോലിക്കേറ്റ്, സഭാപിതൃവിജ്ഞാനീയം, സഭയുടെ വേദശാസ്ത്ര ദർശനം തുടങ്ങിയ വിഷയങ്ങളിൽ തന്റെ വ്യതിരിക്തമായ വിചിന്തനങ്ങൾ അവതരിപ്പിച്ചിട്ടുണ്ട്. മലങ്കരസഭാ ചരിത്രത്തിന്റെ പുനർവായന, സഭാസമാധാന പാതയിലെ പ്രശ്നങ്ങൾ എന്നീ പുസ്തകങ്ങളിൽ അദ്ദേഹം പ്രകടിപ്പിച്ച ആശയങ്ങളും കാഴ്ചപ്പാടുകളും മറ്റും ഒട്ടേറെ ചർച്ചകൾക്ക് തുടക്കം കുറിക്കുകയും ചെയ്തിട്ടുള്ളതാണ്. ഭാരതത്തിലെ മാർത്തോമ്മാ ക്രിസ്ത്യാനികളെപ്പറ്റിയും സഭയുടെ ആരാധനാ സങ്കേതത്തെപ്പറ്റിയും അദ്ദേഹം ഇംഗ്ലീഷിൽ രചിച്ചിട്ടുള്ള ഗ്രന്ഥങ്ങളും ശ്രദ്ധേയമാണ്. അതിന്റെ ഒരു തുടർച്ചയാണ് 'മലങ്കരയുടെ മാർത്തോമ്മൻ പൈതൃകം.' മലങ്കര ഓർത്തഡോക്സ് സഭയുടെ മാർത്തോമ്മാ പാരമ്പര്യവും മാർത്തോമ്മാ ക്രിസ്ത്യാനികളുടെ ജീവിതവും വിശ്വാസവും ആചാരവും ആചാരാനുഷ്ഠാനങ്ങളിലെ വൈവിധ്യതകളും മലങ്കരസഭയുടെ വിദേശബന്ധങ്ങളും അന്ത്യോഖ്യൻ അലക്സാന്ത്ര്യൻ വേദശാസ്ത്രപാരമ്പര്യങ്ങളും ഒക്കെ ഈ പുസ്തകത്തിന്റെ ഉൾത്താളുകളിലെ ചരിത്രസ്പന്ദനങ്ങളാണ്.

'മാർത്തോമ്മാശ്ലീഹായുടെ പ്രേക്ഷിത പ്രവർത്തനം' എന്ന പഠനത്തിൽ ഡോ. എം. ഒ. ജോൺ മലങ്കരയിലെ മാർത്തോമ്മാ മാർഗ്ഗത്തെപ്പറ്റിയാണ് വ്യക്തമാക്കുന്നത്. ചരിത്രത്തിലെ വാമൊഴിക്കാലത്തിന്റെ ആലേഖനങ്ങൾ ഈ പഠനത്തിൽ അദ്ദേഹം കോർത്തിണക്കുന്നുണ്ട്. പൗലോസ്ശ്ലീഹാ റോമാസാമ്രാജ്യത്തിലാണ് പ്രേക്ഷിത യാത്രകൾ നടത്തിയതെങ്കിൽ മാർത്തോമ്മാശ്ലീഹായുടെ പ്രേക്ഷിതയാത്രകൾ പേർഷ്യയിൽ തുടങ്ങി  അഫ്ഗാനിസ്ഥാൻ, ചൈന, മലാക്ക, ബർമ്മ, ശ്രീലങ്ക, ഇന്ത്യ എന്നിവിടങ്ങളിൽ വ്യാപിച്ച ഒന്നായിരുന്നെന്നു ഗ്രന്ഥകാരൻ ചൂണ്ടിക്കാട്ടുന്നു. മാർത്തോമ്മാശ്ലീഹാ ഭാരതത്തിൽ ആഗതനായി എന്നു പറയുമ്പോൾ അതിന്റെ ചരിത്രപരമായ സാധൂകരണങ്ങൾ ഡോ. എം. ഒ. ജോൺ നിരത്തുന്നുണ്ട്. അതിപുരാതന കാലം മുതൽ അന്നത്തെ 'കേരള'ത്തിനു യഹൂദബന്ധങ്ങളുണ്ടായിരുന്നു. മാർത്തോമ്മാശ്ലീഹാ സ്ഥാപിച്ച ഏഴുപള്ളികളിൽ നിലയ്ക്കൽ ഒഴിച്ച് ബാക്കി എല്ലായിടത്തും യഹൂദ കോളനികൾ ഉണ്ടായിരുന്നു എന്നതും ഒരു വസ്തുതയാണല്ലോ. യഹൂദരാണ് ഇന്നാട്ടിൽ ആദ്യം ക്രിസ്തുമതം സ്വീകരിച്ചതെന്നും ഗ്രന്ഥകാരൻ അഭിപ്രായപ്പെടുന്നു. ക്രൈസ്തവരുടെ ബ്രാഹ്മണപാരമ്പര്യത്തെക്കുറിച്ചും അദ്ദേഹത്തിനു വ്യക്തമായ കാഴ്ചപ്പാടുണ്ട്.

'മാർത്തോമ്മാ ക്രിസ്ത്യാനികളുടെ ജീവിതവും ആചാരരീതികളും' എന്ന പഠനം കേരളചരിത്രത്തിനു ഒരു പൂരണമായി കണക്കാക്കേണ്ടതാണ്. ഒന്നാം നൂറ്റാണ്ടിൽ കേരളത്തിലെ ക്രിസ്ത്യാനികളുടെ പക്കൽ മത്തായിശ്ലീഹായുടെ ഏവൻഗേലിയോൻ ഉണ്ടായിരുന്നുവെന്നും ഇവിടെ ഒരു ആരാധനാ പാരമ്പര്യം



ഉണ്ടായിരുന്നുവെന്നും ഫാ.ജോൺ ചൂണ്ടിക്കാട്ടുന്നു. നാലാം നൂറ്റാണ്ടിൽ പേർഷ്യൻ സഭയുമായി ബന്ധം സ്ഥാപിക്കുന്നതിനു മുമ്പ് "നമ്മൾ നമ്മൾ തന്നെയായിരുന്നു" എന്നാണ് ഗ്രന്ഥകാരൻ വ്യക്തമാക്കുന്നത്. നാലാം നൂറ്റാണ്ട് മുതൽ പേർഷ്യൻ മെത്രാന്മാർ മലങ്കരയിൽ വന്നെങ്കിലും ഇവിടുത്തെ ക്രൈസ്തവരുടെ ഭരണപരമായ അധികാരം അർക്കദിയാക്കോൻ എന്ന സ്ഥാനിക്കായിരുന്നുവെന്നും അദ്ദേഹം ചൂണ്ടിക്കാട്ടുന്നു.

കേരളത്തിലെ ക്രൈസ്തവർക്കു പുരാതനകാലം മുതൽ സമൂഹത്തിൽ ഉണ്ടായിരുന്ന സമുന്നത സ്ഥാനത്തെ സൂചിപ്പിക്കുന്നതാണ് അവർക്കു ലഭിച്ചിരുന്ന പദവികൾ എന്നു ഗ്രന്ഥകാരൻ വിലയിരുത്തുന്നുണ്ട്. ഒമ്പതാം നൂറ്റാണ്ട് മുതൽ പതിനാലാം നൂറ്റാണ്ട് വരെ നിലനിന്നിരുന്ന വല്യാർവട്ടം രാജവംശത്തെപ്പറ്റിയും ക്നായിത്തൊമ്മൻ ചെപ്പേട്, തരീസാപ്പള്ളി ചെപ്പേട്, ഇരവികോർത്തൻ ചെപ്പേട് എന്നിവയെപ്പറ്റിയും ആണ് ചെപ്പേടുകൾ എന്ന പഠനത്തിൽ ഗ്രന്ഥകാരൻ വിവരിക്കുന്നത്.

മലങ്കരസഭയിൽ നിലനിന്നിരുന്ന കേന്ദ്രീകൃത ഭരണസംവിധാനത്തെപ്പറ്റി

യാണ് 'മലങ്കരസഭാ ഭരണം' എന്ന പഠനത്തിൽ ചർച്ചചെയ്യുന്നത്. ആദിമകാലം മുതൽ ഉണ്ടായിരുന്ന അർക്കദിയാക്കോൻ ഭരണക്രമത്തെപ്പറ്റിയാണ് മുഖ്യമായും ഇവിടെ പരാമർശിക്കുന്നത്. എ.ഡി. 345 മുതൽ 1665 വരെ 1308 വർഷം മലങ്കരയിൽ അർക്കദിയാക്കോൻ ഭരണമായിരുന്നു. 1812 ൽ ഈസ്റ്റ് ഇന്ത്യ കമ്പനി എട്ടാം മാർത്തോമ്മായ്ക്കു നൽകിയ ചോദ്യങ്ങൾക്കുള്ള മറുപടിയിൽ ഇക്കാര്യം ചൂണ്ടിക്കാണിക്കുന്നതായി ഗ്രന്ഥകാരൻ എഴുതുന്നു. അർക്കദിയാക്കോൻ സ്ഥാനിക്കുശേഷം 1665 മുതൽ 1812 വരെ 300 വർഷം ഏഴെട്ട് മെത്രാന്മാരും മലങ്കര നസ്രാണികളെ ഭരിച്ചു. അതായതു നാലാം നൂറ്റാണ്ട് മുതൽ പത്തൊമ്പതാം നൂറ്റാണ്ട് വരെ തദ്ദേശിയരായ അർക്കദിയാക്കോന്മാരും മെത്രാന്മാരും സഭയെ ഭരിച്ചു. ഇപ്രകാരം പകലോമറ്റം കുടുംബത്തിൽ നിന്ന് ഉയർന്നു വന്ന ഒരു ഭരണസാരഥ്യം പതിനേഴ് നൂറ്റാണ്ട് മലങ്കര നസ്രാണികളെ നയിച്ചു. ബ്രിട്ടീഷ് രാജകുടുംബത്തിനു പോലും ഈ പാരമ്പര്യം അവകാശപ്പെടാൻ ഇല്ലെന്നു ഗ്രന്ഥകാരൻ ചൂണ്ടിക്കാട്ടുന്നു.

മലങ്കരയിലെ കാതോലിക്കേറ്റിന്റെ പരമാധികാരത്തെ സൂചിപ്പിക്കുന്ന ആശയം വ്യക്തമാക്കുന്ന ചിന്തയാണ് 'കപ്പർത്തൂത്ത സൂന്നഹദോസ്' എന്ന പഠനത്തിൽ ഗ്രന്ഥകാരൻ അവതരിപ്പിക്കുന്നത്. പാത്രിയർക്കീസും മഫ്രിയാനായും തമ്മിലുള്ള തർക്കത്തെപ്പറ്റി ചർച്ചചെയ്യാൻ വിളിച്ചു കൂട്ടിയ ഈ സൂന്നഹദോസിൽ പോലും ഉൾഭരണസ്വാതന്ത്ര്യം വ്യവസ്ഥ ചെയ്യപ്പെട്ടിരുന്നു. എന്നാൽ കപ്പർത്തൂത്താ സൂന്നഹദോസിന്റെ തീരുമാനങ്ങൾ മലങ്കരസഭയുടെ സംവിധാനവുമായി ചേർന്നു പോകുന്ന ഒന്നല്ലെന്നു സൂചിപ്പിക്കുന്ന ഡോ.എം.ഒ.ജോൺ, ആ സൂന്നഹദോസ് നിശ്ചയങ്ങൾ മലങ്കരയിൽ കൊണ്ടുവന്നു പ്രയോഗിക്കരുതെന്നും മുന്നറിയിപ്പു നൽകുന്നുണ്ട്. ആരാണ് മഫ്രിയാന, ആരാണ് കാതോലിക്കാ, ആരാണ് പാത്രിയർക്കീസ് എന്നു പഠിക്കാൻ നമുക്കു കഴിയണമെന്നാണ് ഗ്രന്ഥകാരൻ ആഹ്വാനം ചെയ്യുന്നത്.

കിഴക്കൻ സുറിയാനി, പാശ്ചാത്യസുറിയാനി, ആംഗ്ലിക്കൻ, റോമൻ കത്തോലിക്കാ എന്നിങ്ങനെ വ്യത്യസ്ത ആരാധനാ പാരമ്പര്യങ്ങളുടെ സമ്മിശ്ര രൂപമാണ് മലങ്കസഭയുടെ ആരാധനാ പാരമ്പര്യമെന്ന് 'മലങ്കരസഭയുടെ ആചാരാനുഷ്ഠാനങ്ങളിലെ വൈവിധ്യങ്ങൾ' എന്ന പഠനത്തിൽ വിശദമാക്കുന്നു. പാശ്ചാത്യ സുറിയാനി പാരമ്പര്യത്തിലേക്കു മലങ്കരസഭ വരുന്നതു പതിനെട്ടും പത്തൊമ്പതും നൂറ്റാണ്ടിലാണെന്ന് ഗ്രന്ഥകാരൻ വ്യക്തമാക്കുന്നു. ആരാധനാനുഷ്ഠാനങ്ങളിൽ വൈരുദ്ധ്യങ്ങളും വൈവിധ്യതകളും ഉണ്ടെങ്കിലും വിശ്വാസവിപരീതത്തിലേക്കു വ്യതിചലിക്കാതെ എല്ലാ പാരമ്പര്യങ്ങളെയും ബഹുമാനിക്കുന്നതാണ് മഹത്വമെന്നുള്ള ചിന്തയാണ് ഗ്രന്ഥകാരൻ അവതരിപ്പിക്കുന്നത്.

'വിശ്വാസങ്ങളും ആചാരങ്ങളും' എന്ന ഖണ്ഡത്തിൽ പതിനേഴാം നൂറ്റാണ്ട് വരെ മലങ്കരസഭയ്ക്ക് അന്ത്യോഖ്യൻ സൂറിയാനി സഭയുമായി യാതൊരു ബന്ധവും ഉണ്ടായിരുന്നില്ല എന്നാണ് ഡോ. എം.ഒ. ജോൺ വ്യക്തമാക്കുന്നത്.

പതിനാറാം നൂറ്റാണ്ടിനു മുമ്പ് റോമൻ കത്തോലിക്കാ സഭയുമായും അന്ത്യോഖ്യൻ സുറിയാനി സഭയുമായും മലങ്കരസഭയ്ക്ക് ഒരു ബന്ധവും ഉണ്ടായിരുന്നില്ലെന്നു വ്യക്തമാക്കുന്ന പഠനമാണ് 'പോർട്ടുഗീസ് വരവിനുമുമ്പുള്ള മലങ്കരസഭയുടെ വിദേശബന്ധം.' എന്നാൽ പതിനാറാം നൂറ്റാണ്ടിനു മുമ്പ് മലങ്കരസഭയ്ക്ക് പേർഷ്യൻ സഭയുമായി ചരിത്രപരമായ ബന്ധങ്ങൾ ഉണ്ടായിരുന്നു. അക്കാര്യങ്ങൾ ഡോ.എം.ഒ.ജോൺ ഈ പഠനത്തിൽ തെളിവുകളുടെ അടിസ്ഥാനത്തിൽ വിവരിക്കുന്നു. പേർഷ്യൻ ബന്ധങ്ങൾ തള്ളിക്കൊണ്ടായിരുന്നു കത്തോലിക്കാസഭാ ബന്ധത്തിലേക്കും അന്ത്യോഖ്യൻസഭാ ബന്ധത്തിലേക്കും മലങ്കരസഭ പിന്നീട് കടന്നുവരുന്നതെന്നും ഗ്രന്ഥകാരൻ വ്യക്തമാക്കുന്നു. മലങ്കരസഭയുടെ പേർഷ്യൻ ബന്ധത്തെ വിച്ഛേദിക്കാനുള്ള ആദ്യത്തെ ആസൂത്രിത ശ്രമമാണ് ഉദയംപേരൂർ സൂന്നഹദോസിൽ നടന്നതെന്നും അദ്ദേഹം എടുത്തു പറയുന്നുണ്ട്.

ആദിമസഭയിൽ ഉണ്ടായിരുന്ന രണ്ടു വേദശാസ്ത്ര പാരമ്പര്യങ്ങളെ പരിചയപ്പെടുത്തുകയാണ് 'അന്ത്യോഖ്യൻ അലക്സാന്ത്ര്യൻ വേദശാസ്ത്ര പാരമ്പര്യങ്ങൾ' എന്ന പഠനത്തിൽ. ഭിന്നത ഇല്ലാതിരുന്ന ഒരു സഭയിൽ രണ്ടിടത്തു വളർന്നു വികസിച്ച ഈ പാരമ്പര്യങ്ങൾ തമ്മിൽ ഉണ്ടായിരുന്ന സംവാദങ്ങളെപ്പറ്റിയും വേദശാസ്ത്രതർക്കത്തെപ്പറ്റിയും വേദശാസ്ത്ര പണ്ഡിതനായ ഫാ. ഡോ.എം.ഒ ജോൺ വിവരിക്കുന്നു. കോൺസ്റ്റാന്റിനോപ്പിളിലെ പാത്രിയർക്കീസ് ആയ നെസ്തോറിയോസിന്റെ വേദശാസ്ത്രത്തെ എഫേസൂസ് സൂന്നഹദോസിനു ശേഷം വേദവിപരീതമായി പ്രഖ്യാപിക്കപ്പെട്ടതിനെ തുടർന്നു അദ്ദേഹത്തിന്റെ അനുയായികൾ പേർഷ്യൻ സാമ്രാജ്യത്തിലേക്കു പലായനം ചെയ്തു.

**ഫാ. ഡോ. എം. ഒ. ജോണിന്റെ ചരിത്രദർശനം ഏകപക്ഷീയമല്ല. സഭാചരിത്രത്തിൽ കൊള്ളേണ്ടതു കൊള്ളാനും തള്ളേണ്ടതു തള്ളാനും ഉള്ള ചരിത്രബോധം അദ്ദേഹത്തിനുണ്ട്. മലങ്കരസഭാചരിത്രത്തിലെ അന്തർധാരകൾ മനസ്സിലാക്കി അതിനെ വ്യാഖ്യാനം ചെയ്യുകയും ചരിത്രയാഥാർത്ഥ്യങ്ങളുടെ പശ്ചാത്തലത്തിൽ അതിനെ വിലയിരുത്തുകയും ചെയ്യുന്ന ഒരു ശൈലിയാണ് ഫാ. ഡോ. എം. ഒ. ജോണിനുള്ളത്. ചരിത്രത്തിലെ സത്യങ്ങൾ വിളിച്ചുപറയുമ്പോൾ അത് എല്ലാവർക്കും സ്വീകാര്യമാകണമെന്നില്ല. എല്ലാവർക്കും സ്വീകാര്യമായ ചരിത്രം എഴുതണമെങ്കിൽ സത്യം മറച്ചുവയ്ക്കേണ്ടിവരും. ചരിത്രത്തെ പഠിക്കാനും വ്യാഖ്യാനിക്കാനും വിശദീകരിക്കാനും ഫാ. ഡോ. എം. ഒ. ജോൺ സത്യത്തിന്റെ മാർഗ്ഗം സ്വീകരിച്ചിരിക്കുന്നു എന്നാണ് ഈ പഠനങ്ങളിലൂടെ കടന്നുപോകുമ്പോൾ എനിക്കു ബോധ്യപ്പെടുന്നത്.**

റോമാസാമ്രാജ്യത്തിൽ നെസ്തോറിയൻ ചിന്തകരെ പീഡിപ്പിച്ചതിനെ തുടർന്നു അവർക്കു പേർഷ്യൻ സാമ്രാജ്യം അഭയം നൽകുകയായിരുന്നു. ഇതിനു ശേഷമായിരുന്നു പേർഷ്യൻ സഭ മുഴുവൻ നെസ്തോറിയൻ പാരമ്പര്യത്തിലേക്ക് വന്നത്. ക്നായി തോമ്മായുടെ കാലം മുതൽ പേർഷ്യൻ സഭയുടെ വിശ്വാസവും ആരാധനയും പാരമ്പര്യവും മലങ്കരസഭയിൽ ഉണ്ടായിരുന്നുവെന്നും ഗ്രന്ഥകാരൻ സൂചിപ്പിക്കുന്നുണ്ട്.

'പേർഷ്യൻ കുടിയേറ്റവും പേർഷ്യൻ സഭാബന്ധവും' എന്ന പഠനത്തിൽ ഡോ.എം.ഒ.ജോൺ പറയുന്നതു, ക്നായി തോമ്മായും സംഘവും വന്നപ്പോഴാണ് പേർഷ്യൻ സഭയുമായി കൂടുതൽ ബന്ധപ്പെടാൻ മലങ്കരസഭയ്ക്കു അവസരം ലഭിച്ചതെന്നാണ്. സാപ്പോർ രണ്ടാമൻ രാജാവ് ക്രൈസ്തവരെ പീഡിപ്പിച്ചതിനെ തുടർന്നാണ് പേർഷ്യയിൽ നിന്ന് ഒരു സംഘം ക്നായി തോമ്മായുടെ നേതൃത്വത്തിൽ കൊടുങ്ങല്ലൂരിൽ എത്തിയതെന്നു ഗ്രന്ഥകാരൻ രേഖപ്പെടുത്തിയിരിക്കുന്നു. പോർട്ടുഗീസുകാർ കേരളത്തിൽ വരുമ്പോൾ യാക്കോബ്, ഏലിയാസ്, അബ്രഹാം എന്നീ പേർഷ്യൻ മെത്രാന്മാർ ഇവിടെ ഉണ്ടായിരുന്നതായും അദ്ദേഹം എഴുതുന്നു. പേർഷ്യൻ ബന്ധത്തെ സൂചിപ്പിക്കുന്ന കോട്ടയം, മുട്ടുചിറ, കടമറ്റം, മൈലാപ്പൂർ പള്ളികളിലെ കുരിശുകളെപ്പറ്റിയും പരാമർശിക്കുന്നുണ്ട്.

മലങ്കരസഭയുടെ പേർഷ്യൻ ബന്ധത്തെപ്പറ്റി മനസ്സിലാക്കാൻ ഉതകുന്നതാണ് 'പേർഷ്യയിൽ നിന്നു വന്ന സഭാപിതാക്കന്മാർ'. ഇന്നത്തെ ഇറാൻ, ഇറാഖ് തുടങ്ങിയ പ്രദേശങ്ങളിലും അവിടെനിന്ന് കിഴക്കൻ പ്രദേശങ്ങളിലേക്കും വളർന്നു വ്യാപിച്ചു കിടന്നിരുന്ന പേർഷ്യൻ സഭയുടെ ആസ്ഥാനം സെലുഷ്യ ആയിരുന്നു. പേർഷ്യൻ സാമ്രാജ്യത്തിൽ ഉൾപ്പെട്ടിരുന്ന ഈ പേർഷ്യൻ സഭ നാലും അഞ്ചും നൂറ്റാണ്ടുകളിൽ വേദശാസ്ത്ര സംവാദങ്ങളുടെ ഫലമായി നെസ്തോറിയൻ പാരമ്പര്യത്തിലായതും മറ്റും ചരിത്രമാണ്. പേർഷ്യൻ സഭയുടെ ഈ ചരിത്രപശ്ചാത്തലം ഗ്രന്ഥകാരൻ അനാവരണം ചെയ്യുന്നു. ഇതെല്ലാം ചരിത്രസാക്ഷ്യങ്ങളുടെ അടിസ്ഥാനത്തിലാണ് വിവരിക്കുന്നത്.

ഫാ. ഡോ. എം. ഒ. ജോണിന്റെ ചരിത്രദർശനം ഏകപക്ഷീയമല്ല. സഭാചരിത്രത്തിൽ കൊള്ളേണ്ടതു കൊള്ളാനും തള്ളേണ്ടതു തള്ളാനും ഉള്ള ചരിത്രബോധം അദ്ദേഹത്തിനുണ്ട്. മലങ്കരസഭാചരിത്രത്തിലെ അന്തർധാരകൾ മനസ്സിലാക്കി അതിനെ വ്യാഖ്യാനം ചെയ്യുകയും ചരിത്രയാഥാർത്ഥ്യങ്ങളുടെ പശ്ചാത്തലത്തിൽ അതിനെ വിലയിരുത്തുകയും ചെയ്യുന്ന ഒരു ശൈലിയാണ് ഫാ. ഡോ. എം. ഒ. ജോണിനുള്ളത്. ചരിത്രത്തിലെ സത്യങ്ങൾ വിളിച്ചുപറയുമ്പോൾ അത് എല്ലാവർക്കും സ്വീകാര്യമാകണമെന്നില്ല. എല്ലാവർക്കും സ്വീകാര്യമായ ചരിത്രം എഴുതണമെങ്കിൽ സത്യം മറച്ചുവയ്ക്കേണ്ടിവരും. ചരിത്രത്തെ പഠിക്കാനും വ്യാഖ്യാനിക്കാനും വിശദീകരിക്കാനും ഫാ. ഡോ. എം. ഒ. ജോൺ സത്യത്തിന്റെ മാർഗ്ഗം സ്വീകരിച്ചിരിക്കുന്നു എന്നാണ് ഈ പഠനങ്ങളിലൂടെ കടന്നുപോകുമ്പോൾ എനിക്കു ബോധ്യപ്പെടുന്നത്. ❑

# ഡോ. പൗലോസ് മാർ ഗ്രീഗോറിയോസിന്റെ ജീവിതവും ദർശനവും: സമകാലിക പ്രസക്തി

## കെ. ജെ. ജോൺ

### ആമുഖം

ഡോ. പൗലോസ് മാർ ഗ്രീഗോറിയോസിന്റെ ജീവിതവും, ചിന്തകളും ദർശനങ്ങളും ലോകമെമ്പാടുമുള്ള മാനവരാശിയുടെ ദൈനംദിന ജീവിത സാഹചര്യങ്ങളുടെ സമസ്ത മേഖലകളിലും എന്നും പ്രസക്തിയുണ്ടെന്നുള്ള കാര്യത്തിൽ തർക്കത്തിന് സാദ്ധ്യതയില്ല.

1922 ആഗസ്റ്റ് 9-നു തൃപ്പൂണിത്തുറയിൽ ഒരു സാധാരണ പൗരസ്ത്യ ഓർത്തഡോക്സ് സുറിയാനി ക്രിസ്തീയ കുടുംബത്തിൽ പിറന്ന പോൾ വർഗീസ് തന്റെ ജീവിതാരംഭത്തിൽത്തന്നെ ആത്മികമായ ലാവണങ്ങളിൽ ഇഴുകിചേരുവാൻ തക്കവണ്ണം തന്റെ മാതാവിന്റെ കരുണയും വാത്സല്യവും പ്രാപ്തമാക്കി. അമൂല്യനിധികളായി കരുതിയ തന്റെ അമ്മയെയും അതു വഴി സ്വാംശീകരിച്ച ദൈവാശ്രയബോധ്യത്തെയും പരിപാലിച്ചു വളർന്ന അതിബുദ്ധിമാനായ ആ ബാലന് തന്റെ പതിമൂന്നാമത്തെ വയസ്സിൽ താങ്ങാനാവാത്ത പ്രഹരമായി പൊടുന്നനെയുള്ള അമ്മയുടെ മാനസ്സികരോഗം. തളരാതെ ദൈവത്തിൽ അടിയുറച്ചുകൊണ്ട് മുൻപോട്ടുള്ള പ്രയാണത്തിൽ, പതിനഞ്ചാം വയസ്സിൽ മെട്രിക്കുലെഷൻ റാങ്കോടെയും സ്കോളർഷിപ്പോടെയും പാസ്സായെങ്കിലും സാഹചര്യങ്ങളുടെ സമ്മർദ്ദങ്ങളാൽ കോളജ് വിദ്യാഭ്യാസം സാദ്ധ്യമാകാതെ ചെറിയ ജോലികളിൽ പ്രവേശിച്ചു. ഇരുപതാം വയസ്സിൽ 1942-ൽ സർക്കാർ സ്ഥിര ജോലിയിൽ പ്രവേശിച്ചുവെങ്കിലും താമസിയാതെ 1947-ൽ എത്യോപ്യയിലേക്ക് കുടിയേറി അദ്ധ്യാപകനായി ജോലി ചെയ്തു. എത്യോപ്യൻ ചക്രവർത്തിയുടെ കടാക്ഷത്തിന് പാത്രീഭൂതനായതിനെ തുടർന്ന് ഹെയ്‌ലി സെലാസി ചക്രവർത്തിയുടെ പ്രൈവറ്റ് സെക്രട്ടറി പദവിയിലെത്തി. അമേരിക്കൻ സർവ്വകലാശാലകളിൽ പഠിച്ച് ഉന്നത ബിരുദങ്ങൾ നേടിയ പോൾ വർഗീസ് മുപ്പത്തിയേഴാം വയസ്സിൽ 1959-ൽ ശെമ്മാശനും മുപ്പത്തിയൊമ്പതാം വയസ്സിൽ 1961-ൽ കശീശയുമായി ഉയർത്തപ്പെട്ടു. WCC യുടെ വിവിധ തലങ്ങളിൽ പ്രവർത്തിച്ചു. പിന്നീട് WCC യുടെ പ്രസിഡണ്ട് ആയി. WCC യുടെ അനവധി ഡെലിഗേഷനുകളെ പ്രതിനിധീകരിച്ച് വിവിധ രാജ്യങ്ങളിൽ സഞ്ചരിച്ചു. 1976-ൽ തന്റെ അമ്പത്തിനാലാം വയസ്സിൽ മേൽപട്ടസ്ഥാനത്തേക്ക് ഉയർത്തപ്പെട്ടു. ഡൽഹി ഭദ്രാസനത്തിന്റെ അധിപനായി 1996 വരെ പ്രവർത്തിച്ചു. 1996 നവംബർ 24-നു കാലം ചെയ്ത് കോട്ടയം ഓർത്തഡോക്സ് സെമിനാരി അങ്കണത്തിൽ അന്ത്യവിശ്രമം കൊള്ളുന്നു.

താരതമ്യേനെ വളരെയധികം പരിമിതമായൊരു കാലയളവ് മാത്രമേ ഈ ലേഖകന് ഈ പുണ്യപിതാവുമായി അടുത്തിടപഴകുവാൻ അവസരമുണ്ടായിട്ടുള്ളൂ. അതുപോലെ ആ വിശ്വമാനവന്റെ പ്രൗഢ ഗംഭീരമായ പ്രഭാഷണങ്ങൾ ശ്രവിക്കുവാനും, ആ വിജ്ഞാനഭണ്ഡാരത്തിൽ നിന്നും നിർഗ്ഗളിച്ചുയർന്നു പ്രസിദ്ധീകരിക്കപ്പെട്ടവയും പ്രസിദ്ധീകരിക്കപ്പെടാത്തവയുമായ അനേകായിരം രചനകളിലൂടെ സഞ്ചരിക്കുവാൻ ഒരു ചെറിയ അളവിൽപോലും കഴിഞ്ഞിട്ടില്ലെന്ന പരമാർത്ഥം പ്രത്യേകം പ്രതിപാദിക്കട്ടെ.

ഒരതിമാനുഷിക സ്വഭാവത്തിന്റെ പ്രത്യക്ഷ രൂപമായി വിരാജിച്ച മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ ചിന്തകളും ദർശനങ്ങളും പഠന വ്യാഖ്യാനങ്ങളും എന്റെ പരിമിതമായ അറിവുകളുടെ അടിസ്ഥാനത്തിൽ വിലയിരുത്തപ്പെടുവാൻ ഞാൻ തീർത്തും അശക്തനെങ്കിലും, ആ ദിവ്യ പുരുഷന്റെ സൂക്തങ്ങൾ അന്നും, ഇന്നും എന്നും മാനവകുലത്തിന് എത്രമാത്രം പ്രസക്തങ്ങളാണെന്ന തിരിച്ചറിവാണ് ഇതിനു മുതിരുവാൻ എനിക്കുള്ള പ്രചോദനം.

### മലങ്കരസഭയുടെ ഭാഗ്യനക്ഷത്രം

ഭഗവത്ഗീത ജ്ഞാനേശ്വരി ഭാഷ്യത്തിൽ ഏഴാം ശ്ലോകത്തിൽ ഇപ്രകാരം



ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് (1922-1996)
ജന്മശതാബ്ദി 2022 ഓഗസ്റ്റ് 09

പറയുന്നു:

"യദാ യാദാഹി ധർമ്മസ്യ ഗ്ലാനിർ ഭവതി ഭാരത
അഭ്യുത്ഥാനമധർമസ്യ തദാത്മനാം സൃജാമ്യാഹം."

അല്ലയോ ഭാരത വംശജ! ഏതേതു കാലത്തിൽ ധർമ്മത്തിന് ഗ്ലാനിയും (ഹാനി) അധർമ്മത്തിനു ആധിക്യവും ഉണ്ടാകുന്നുവോ, അതതു കാലത്തിൽ ഞാൻ എന്റെ മായകൊണ്ട് എന്നെത്തന്നെ സൃഷ്ടിക്കുന്നു (സ്വയം അവതരിക്കുന്നു).

എല്ലാ കാലങ്ങളിലും ലോകത്തിന്റെ ആത്മീയഘടനയെ സംരക്ഷിക്കണമെന്നുള്ളത് ഞാൻ അനാദികാലം മുതൽക്കേ അംഗീകരിച്ചിട്ടുള്ള ആചാര്യ മര്യാദയാണ്. അക്കാരണത്താൽ തിന്മ നന്മയെ തോൽപ്പിക്കയും അപകടത്തിലാക്കുകയും ചെയ്യുന്ന സന്ദർഭങ്ങളിൽ, ഞാൻ അരൂപിയും അജനുമാണെന്ന കാര്യം മാറ്റി വച്ചിട്ട് അതിനോട് വിട പറയുകയും ചെയ്യുന്നു.

"പരിത്രാണായ സാധൂനാം വിനാശായ ച ദുഷ്കൃതാം
ധർമ്മ സംസ്ഥാപനാർത്ഥായ സംഭവാമി യുഗേ യുഗേ."

സജ്ജനങ്ങളെ രക്ഷിക്കുന്നതിനും ദുഷ്ടന്മാരെ നശിപ്പിക്കുന്നതിനും ധർമ്മത്തെ നിലനിർത്തുന്നതിനുംവേണ്ടി ഞാൻ യുഗംതോറും അവതാരം ചെയ്യുന്നു.

പുണ്യാത്മാക്കളായ എന്റെ ഭക്തരുടെ താൽപര്യങ്ങൾ സംരക്ഷിക്കുവാനും അജ്ഞതയുടെ അന്ധകാരം തുത്തെറിയപ്പെടുവാനുമായി ഞാൻ മനുഷ്യരൂപിയായി അവതരിക്കുന്നു. ദുഷിച്ച തത്ത്വശാസ്ത്ര മാലിന്യങ്ങളെ സജ്ജനങ്ങൾക്ക് തുറന്നു കാട്ടിക്കൊടുക്കുന്നു, പരമാനന്ദ ജീവിതത്തിന്റെ മേഖലകൾ അവർക്ക് പഠിപ്പിച്ചുകൊടുക്കുന്നു. അങ്ങനെ ധർമ്മത്തെയും സദാചാരത്തെയും ഒരുമിപ്പിച്ചുകൊണ്ട് സമൂഹത്തിൽ മാഹാത്മ്യവും മാന്യതയും വീണ്ടെടുക്കുകയും ചെയ്യുന്നു. മനുഷ്യാത്മാവിൽ പടർന്നു പന്തലിച്ച അവിശ്വാസത്തിന്റെയും അനാചാരങ്ങളുടെയും പുക തുടച്ചു മാറ്റുന്നു. അങ്ങനെ ആത്മീയ ദർശനങ്ങളുടെ തിരിനാളം തെളിയിക്കുകയും ലോകം മുഴുവൻ ആത്മീയ ആനന്ദത്തിന്റെ സൗന്ദര്യം വിരിയിക്കുകയും ചെയ്യുകയെന്ന ലക്ഷ്യമുൾക്കൊണ്ടുകൊണ്ടാണ് ഞാൻ മനുഷ്യനായി അവതരിക്കുന്നത്. സമ്യഗ്ദർശനം സാധിച്ച യോഗിക്ക് മാത്രമേ ഇത് ശരിയാംവണ്ണം മനസ്സിലാക്കുവാൻ സാധിക്കുകയുള്ളു.

ഇത്തരത്തിൽ ഓരോ യുഗങ്ങളിലുമായി പിറവിയെടുത്തിട്ടുള്ള അവതാരങ്ങളിൽ ഒരവതാരമായിയാണ് എനിക്ക് ഡോ. പൗലോസ് മാർ ഗ്രീഗോറിയോസിനെ കാണുവാൻ കഴിയുന്നത്.

## ഭാഷയും ശൈലിയും

അദ്ദേഹത്തിന്റെ എണ്ണമറ്റ ഭാഷാ പരിജ്ഞാനം, അദ്ദേഹം സ്വായത്തമാക്കിയിരുന്നിട്ടുള്ളത് തന്നെ ഒട്ടനവധി ലോകോത്തര രചനകളിൽക്കൂടി കടന്നുപോയി അവയെ വിശദമായി പഠിക്കുവാനും അവയിലെ നന്മതിന്മകളും ലക്ഷ്യചിന്തകളും വിമർശനബുദ്ധ്യാ പരിശോധിക്കുവാനും ഗ്രഹിക്കുവാനുമുള്ള ത്വര, അവയെ മനുഷ്യനന്മയ്ക്കുതകുംവിധം തന്റെ സഹജീവികൾക്ക് പകർന്നു കൊടുക്കുവാനുള്ള അദമ്യമായ അഭിവാഞ്ചയുടെ അടിസ്ഥാനത്തിൽ ഉണ്ടായിട്ടുള്ളതാണ് എന്നത് അദ്ദേഹത്തിന്റെ രചനകളിൽ നിന്നും സ്പഷ്ടമാണ്. അത് മൂലം ലോകത്ത് നടന്നിട്ടുള്ളതും, നടക്കുന്നതും, നടക്കാൻ സാധ്യതയുള്ളതുമായ എല്ലാ വിഷയങ്ങളിലും തിരുമേനിക്ക് വ്യക്തമായ കാഴ്ചപ്പാടുകളും, അഭിപ്രായങ്ങളും, നിർദ്ദേശങ്ങളും എന്നുമുണ്ടായിരുന്നത് അദ്ദേഹത്തിന്റെ പ്രവർത്തനങ്ങളിൽ, രചനകളിൽ, പ്രഭാഷണങ്ങളിൽ ഇന്നും മുഴങ്ങുന്നു. തിരുമേനിയുടെ തന്നെ ഭാഷയിൽ പറഞ്ഞാൽ, അറിവുകൾ മാത്രമുള്ള പാണ്ഡിത്യമല്ല, നേരെമറിച്ച് നല്ലത് ഏതാണ് ചീത്തയായത് ഏതാണ് എന്ന് തിരിച്ചറിയാൻ പ്രാപ്തമായ വിജ്ഞാനീയത്തിന്റെ നിറകുടമായി വർത്തിക്കുവാനും, അത് എന്നും എല്ലായിപ്പോഴും മറ്റുള്ളവരിലേക്ക് പകർന്നു കൊടുക്കുന്നതിനും അദ്ദേഹം സർവ്വഥാ അതീവ തൽപ്പരനായിരുന്നു. ഈ പ്രപഞ്ചത്തിലുള്ള ഒട്ടുമിക്ക വിഷയങ്ങളിലും വളരെ ഗഹനമായി ആർജ്ജിച്ചിരുന്ന അറിവുകളുടെ ശ്രീഭണ്ഡാരം തുറന്ന് മനുഷ്യജാതിയുടെ ഉന്നമനത്തിന്നായി എന്നും തുറന്നിട്ടിരുന്നു. ആ അമൂല്യ വിജ്ഞാനീയത്തിന്റെ ഒരു ചെറിയ ഏട് പോലും ഇന്നും വിശ്വമാനവകുലത്തിനു പൂർണ്ണമായും പഠിക്കുവാനും, മനസ്സിലാക്കുവാനും അനുവർത്തിക്കുവാനും കഴിഞ്ഞിട്ടില്ലെന്നത് ഒരു യാഥാർത്ഥ്യമായി നിലകൊള്ളുന്നു.

നേരത്തെ സൂചിപ്പിച്ചതുപോലെ അനേകം ഭാഷകളിൽ നൈപുണ്യം നേടിയ തിരുമേനി തന്റെ ജന്മഭാഷയായ മലയാളം കൈകാര്യം ചെയ്തിരുന്ന രീതി അത്യന്തം അദ്ഭുതാവഹമായി നിലകൊള്ളുന്നു. ജീവിതത്തിന്റെ സിംഹഭാഗവും ലോകത്തിന്റെ നാനാദേശങ്ങളിൽ യാത്ര ചെയ്യുകയും ഇതര ഭാഷാ പ്രയോഗങ്ങളിൽ വ്യാപൃതനായിക്കൊണ്ട് ലോകം മുഴുവനുമുള്ള മാനവരാശിയുടെ നന്മയ്ക്കുവേണ്ടി ഉപയോഗപ്പെടുത്തുമ്പോഴും, നമ്മെപ്പോലെയുള്ള സാധാരണക്കാർ നിത്യം സാന്ദർഭികമായോ, സാഹചര്യങ്ങളിലടിപ്പെട്ടോ, മറന്നതായി ഭാവിച്ചോ വൈദേശികഭാഷയെ പുണർന്നുകൊണ്ട് നമ്മുടെ ജന്മഭാഷയെ മറന്നതായ ഭാവേന വ്യാജമായി ഊറ്റംകൊള്ളുന്ന ഇക്കാലത്ത്, തിരുമേനിയുടെ ശുദ്ധവും, ചടുലവും, അർത്ഥനിപുടവുമായ മലയാള ഭാഷാ ശൈലിയും, പ്രയോഗങ്ങളും എത്രമാത്രം ഉദാത്തവും, അർത്ഥസംപുഷ്ടവും പ്രസക്തങ്ങളുമാണെന്ന് പറയുക വയ്യ. തിരുമേനിയുടെ പ്രഭാഷണങ്ങളിലും രചനകളിലും കാണുന്ന മലയാളഭാഷാ പദപ്രയോഗങ്ങളുടെ അർത്ഥതലങ്ങൾ ശരിയാംവണ്ണം മനസ്സിലാക്കിയെടുക്കുവാൻ നമുക്ക് പലപ്പോഴും നിഘണ്ടുവിന്റെ സഹായം തേടേണ്ടി വരാറുണ്ട് എന്ന യാഥാർത്ഥ്യം നമ്മുടെ ഭാഷയിൽ നമുക്കിന്നുള്ള അവഗാഹം എത്രമാത്രം പിന്നിലാണെന്ന തിരിച്ചറിവാണ് നമുക്ക് വെളിവാക്കിത്തരുന്നത് (തിരുമേനി, തന്റെ പ്രഭാഷണങ്ങളിലും, രചനകളിലും കഴിയും വിധം പദാനുപദ വിശദീകരണങ്ങൾ നൽകാറുണ്ട് എന്നുള്ളത് വിസ്മരിക്കുന്നില്ല). ഒരുപക്ഷെ നാം കണ്ട മലയാള ഭാഷാ സാഹിത്യരചയിതാക്കളിൽ അഗ്രഗണ്യമായ സ്ഥാനം തിരുമേനിയുടെ ഭാഷാ വിജ്ഞാനീയതലങ്ങളിൽ ഉണ്ടെന്നു പറഞ്ഞാൽ അതിലൊട്ടും തന്നെ അതിശയോക്തിക്ക് സ്ഥാനമുണ്ടാവില്ല. അത്ര കണ്ട് ഉയരത്തിലാണ് ഈ അമൂല്യരത്നത്തിന്റെ സ്ഥാനം. നമ്മുടെ മലയാള ഭാഷാ ഗവേഷക വിഭാഗങ്ങളും, സാഹിത്യ-സാമൂഹിക നേതൃത്വങ്ങളും തിരുമേനിയുടെ പ്രവർത്തനങ്ങളെ വേണ്ടവിധം മനസ്സിലാക്കിയിരുന്നിട്ടുണ്ടോ എന്നതിൽ ഈ ലേഖകന് സംശയമുണ്ടെന്നത് പ്രത്യേകം രേഖപ്പെടുത്തട്ടെ.

ആശയവിനിമയത്തിനുള്ള ഉപാധിയാണ് ഭാഷയെന്നിരിക്കിലും വിവിധ ഭാഷകളിലെ ആശയ അർത്ഥസംപുഷ്ടതയും, വൈവിദ്ധ്യമാർന്ന അർത്ഥതലങ്ങളും അവയുടെ പ്രാധാന്യങ്ങളെക്കുറിച്ചും തിരുമേനി ഒട്ടുമിക്ക പ്രഭാഷണങ്ങളിലും തന്റെ അനുവാചകരെ ഓർമ്മപ്പെടുത്തുകയും ശരിയാംവണ്ണം മനസ്സിലാക്കിക്കൊടുക്കുകയും എന്നും ചെയ്തിരുന്നു. വിവിധ ഭാഷകൾ പഠിക്കേണ്ടുന്നതിന്റെ പ്രായോഗിക ആവശ്യങ്ങളും പ്രാധാന്യവും മനുഷ്യന് അവന്റെ അറിവുകൾ വർദ്ധിപ്പിക്കുന്നതിനുള്ള ഉദാത്തമായ ഉപാധിയാണെന്ന തിരിച്ചറിവ് തിരുമേനി എന്നും നമുക്ക് വെളിവാക്കിത്തന്നിരുന്നു.

## ദർശന ചിന്തകളും വ്യാഖ്യാനങ്ങളും

ലോകോത്തരങ്ങളായ ദാർശനിക സിദ്ധാന്തങ്ങളെയും ദാർശനികരെയും അതിസൂക്ഷ്മമായി പഠിക്കുകയും മനസ്സിലാക്കുകയും അവയിലെ വൈരുദ്ധ്യാത്മകതയും പൊള്ളത്തരങ്ങളും തന്റെ രചനകളിലൂടെയും പ്രഭാഷണങ്ങളിലൂടെയും നമുക്ക് ധാരാളം മനസ്സിലാക്കിത്തരികയും ചെയ്തുപോന്നിട്ടുള്ളത് ഇന്നും കാലികപ്രസക്തങ്ങളാണ്. ഭാരതീയ പൈതൃകപാരമ്പര്യത്തിൽ ദർശനം (Philosophy) എന്ന ഒന്ന് ഉണ്ടായിട്ടേയില്ലയെന്നു വാദിച്ച പാശ്ചാത്യ ചിന്തകർക്കെതിരെ പടവാളെടുത്ത ദാർശനികനായിരുന്നു തിരുമേനി. തന്റേതായ ഉറച്ച വാദമുഖങ്ങളിലൂടെ ഭാരതീയ ദർശനചിന്തകൾ, ശ്രീ ശങ്കരന്റെ അദ്വൈത വേദാന്തവും, ശ്രീ രാമാനുജന്റെ വിശിഷ്ടാദ്വൈതവും, ശ്രീ മാധ്വാചാര്യരുടെ ദ്വൈത വാദവും ഒക്കെ ആദിമകാലങ്ങളിൽ ഭാരതീയ ദർശനപാരമ്പര്യത്തിന്റെ പ്രധാന ഭാഗങ്ങളെന്നു തിരുമേനി കരുതിയിരുന്നെങ്കിലും, പിന്നീട് സമുദ്രം കണക്കെ വ്യാപിച്ചുകിടക്കുന്ന ബുദ്ധ ദർശനവും, ജൈന ദർശനവും മനസ്സിലാക്കികഴിഞ്ഞപ്പോൾ, ലോകാചാര്യന്മാരെന്നു കരുതിയിരുന്ന ശ്രീ ശങ്കരന്റെയും, രമാനുജത്തിന്റെയും മാധ്വന്റെയും ചിന്തകൾ മുഴുവൻ കൂടി കൂട്ടിയാൽ ഭാരതീയ ദർശന പാരമ്പര്യത്തിന്റെ ഏകദേശം പകുതിയുടെയടുത്തു മാത്രമേ എത്തുകയുള്ളുവെന്ന് തിരിച്ചറിഞ്ഞതായി തിരുമേനി വ്യക്തമായി രേഖപ്പെടുത്തുന്നു. കൂടാതെ ഭാരത സംസ്കൃത ഗ്രന്ഥങ്ങളെല്ലാം തന്നെ ഒരുടെകൂട്ടിയാൽ പോലും കൂടുതൽ പ്രയോജനകരമായുള്ളത് ഏതെങ്കിലും ഒരു പാശ്ചാത്യ സാഹിത്യ കൃതിയായിരിക്കുമെന്നു അഭിപ്രായപ്പെട്ട ഭാരതീയ ദാർശനിക പ്രതിഭകളോട് അദ്ദേഹം ക്ഷുഭിതനാവുകയും ചെയ്തുവത്രേ.

തിരുമേനിയുടെ കണ്ടെത്തലുകളുടെ അടിസ്ഥാനത്തിൽ, ഭാരതീയ പാരമ്പര്യ സാഗരത്തിൽ ഒന്ന് മുങ്ങിക്കുളിച്ചാൽ, പാശ്ചാത്യ പാരമ്പര്യം നമ്മുടെ മനസ്സുകളിൽ ഒരു നൂറ്റാണ്ട് കൊണ്ട് കോറിയിട്ടിട്ടുള്ള ചെളി കുറെയെങ്കിലും കഴുകിക്കളയാൻ കഴിഞ്ഞേക്കുമെന്ന് പറയുമ്പോൾ, എത്രമാത്രം പ്രൗഢഗംഭീരമാണ് നമ്മുടെ ഭാരതീയ ദർശനങ്ങൾ എന്ന് നാം തിരിച്ചറിയുന്നു.

തിരുമേനിയുടെ തന്നെ ആശയമായ 'പുതിയ മാനവികത' എന്ന ദർശനം, പാശ്ചാത്യ ശാസ്ത്ര സങ്കൽപങ്ങളെ മാത്രമടിസ്ഥാനപ്പെടുത്തിയ, കാലഹരണപ്പെട്ട പാശ്ചാത്യദർശനങ്ങൾ, മറ്റുള്ളവരുടെ ദർശനങ്ങളെ, സംസ്കാരങ്ങളെ എന്നും അവജ്ഞയോടെ മാത്രം വീക്ഷിച്ചിട്ടുള്ളത് മാറ്റി പുനർ രൂപീകരിക്ക

പ്പെട്ടിട്ടുള്ള ഒന്നാണ്. അതായത്, നമ്മുടെ പാരമ്പര്യത്തെയും മറ്റു ലോകപാരമ്പര്യങ്ങളെയും ചേർത്തുവച്ചുകൊണ്ട്, ശ്രദ്ധാപൂർവ്വം മനസ്സിലാക്കി പഠിച്ചുകൊണ്ട്, നമ്മുടെ തലയുയർത്തിപ്പിടിച്ച് പാശ്ചാത്യ അടിമത്തത്തിൽ നിന്ന് നമ്മുടെ ജനതയെ വീണ്ടെടുക്കുവാൻ കഴിയുകയെന്നതാണ് പുതിയ മാനവികതയായി മാർ ഗ്രീഗോറിയോസ് കാണുന്നത്. ഇവിടെ പാശ്ചാത്യ പ്രബുദ്ധതയുടെ അടിസ്ഥാനങ്ങൾ നാം സ്വീകരിക്കുന്ന അവസ്ഥയിൽ, ആശയങ്ങളുടെ പാശ്ചാത്യ ചരിത്രപശ്ചാത്തലങ്ങളെ അവഗണിച്ചാണ് കുറെയെങ്കിലും നാം അനുധാവനം ചെയ്യുന്നത്. നമ്മുടെ ഭാരതീയ ചിന്തകളെക്കുറിച്ചുള്ള അജ്ഞത മൂലമാണ് ഇങ്ങനെ സംഭവിക്കുന്നതെന്ന കാഴ്ചപ്പാടാണ് തിരുമേനിക്കുള്ളത്. പാശ്ചാത്യ ദർശനങ്ങളും സംസ്കാരങ്ങളും ദിശാബോധമില്ലാതെ നട്ടം തിരിയുന്ന കാലത്താണ് നാം അവരെ പിൻപറ്റാൻ ശ്രമിക്കുന്നതെന്ന യാഥാർത്ഥ്യം കേരളീയർക്ക് മനസ്സിലാക്കിക്കൊടുക്കുവാൻ കഴിവുള്ള ദാർശനിക ബോധമുള്ള ചരിത്രകാരന്മാരുടെയും ചിന്തകരുടെയും അഭാവമാണ് ഇവിടെയുള്ളത്. ഇതിന്റെ അടിസ്ഥാനത്തിൽ പാശ്ചാത്യ സാഹിത്യ-സാംസ്കാരികത്തിന്റെ ചരിത്രപശ്ചാത്തലത്തിലെ അപാകതകൾ ചൂണ്ടിക്കാണിക്കുന്ന തിരുമേനിയുടെ ദാർശനിക രചനകളുടെ പ്രസക്തി അന്നും ഇന്നും എന്നും നിലനിൽക്കുന്നു.

പാശ്ചാത്യർ നിർമ്മിച്ച ഘടനകളിൽ നിന്നും പുറത്തുചാടാൻ നമുക്ക് കഴിയുന്നില്ലെന്നു മാത്രമല്ല, ഈ അവസ്ഥകൾ നമ്മുടെ സഭകളിലും, നമ്മുടെ രാഷ്ട്രീയ സംഘടനകളിലും അതുവഴി സമൂഹത്തിലും നിഴലിച്ചു കാണുന്നുണ്ട്. മെത്രാപ്പോലീത്തായുടെ ദർശനം പാശ്ചാത്യ സംസ്കാരത്തെ നശിപ്പിക്കണമെന്നല്ല, നേരെമറിച്ച് ഒരു പരിവർത്തനത്തിലൂടെ പുതിയ ഒരു സംസ്ക്കാരത്തിലേക്ക് വരുവാൻ ലോകത്തെ മുഴുവൻ സഹായിക്കണം എന്നുള്ളതാണ്. അതായത്, പാശ്ചാത്യ സംസ്കാരത്തിന്റെ പഠിപ്പിക്കലുകൾ എല്ലാം നിരാകരിക്കാതെ അതിനെ സ്വായത്തമാക്കിക്കൊണ്ട് നമ്മുടേതായ ഒരു സ്വന്തം സംസ്കാരം കെട്ടിപ്പടുക്കുവാൻ നമുക്ക് സാധിക്കണം എന്നാണ് മെത്രാപ്പോലീത്താ ആത്മാർത്ഥമായി ആഗ്രഹിച്ചിരുന്നതും, അതിനുവേണ്ടിയാണ് പ്രവർത്തിച്ചിരുന്നതും. ഈ ഗ്രിഗോറിയൻ ദർശനങ്ങൾ പ്രാവർത്തികമാക്കുവാൻ സമൂഹം മുന്നിട്ടിറങ്ങുകയും വ്യാപകമായ ആശയവിനിമയങ്ങളും, ചർച്ചകളും, സെമിനാറുകളും സിംപോസിയങ്ങളും സംഘടിപ്പിക്കുകയും വേണം. തിരുമേനിയുടെ ദർശനങ്ങളും ആശയങ്ങളും ലളിതവൽക്കരിച്ചുകൊണ്ട് സാധാരണ ജനങ്ങളിലെക്കെത്തിക്കുവാൻ സംഘടിതമായ ശ്രമങ്ങളുണ്ടാവേണ്ടിയിരിക്കുന്നു. അതിനു മലയാള സമൂഹം മുന്നിട്ടിറങ്ങിയില്ലെങ്കിൽ, ശിഷ്യഗണങ്ങൾ മുൻകൈയെടുക്കണം. അതുമല്ലെങ്കിൽ സഭാനേതൃത്വം അതിനുവേണ്ട ക്രമീകരണം ഉണ്ടാക്കേണ്ടത് അനിവാര്യമായ ആവശ്യമായിരിക്കുന്നു.

### മതം, സഭ, പാരമ്പര്യം

വിശ്വമാനവരുടെയിടയിലുള്ള ഒട്ടനവധി മതങ്ങളെപ്പറ്റിയും, മതഗ്രന്ഥങ്ങളെപ്പറ്റിയും, ആചാരാനുഷ്ഠാനങ്ങളെപ്പറ്റിയും വിശദമായ താരതമ്യ പഠനങ്ങൾ നടത്തിയിട്ടുള്ള തിരുമേനി, ഒരവസരത്തിൽ എഴുതി, "ക്രിസ്തീയ മാതാപിതാക്കന്മാരിലൂടെ ജനിക്കയും, മലങ്കര ഓർത്തഡോക്സ് സഭാംഗമായി മാമോദീസാ നൽകിയതിനാലും ഞാനൊരു പൗരസ്ത്യ ഓർത്തഡോക്സ് ക്രിസ്ത്യാനിയായി" എന്ന്. പിന്നീട് ഏറിയകൂറും മറ്റു സഭാ വിദ്യാഭ്യാസകേന്ദ്രങ്ങളിൽ വിദ്യാഭ്യാസം നടത്തുന്ന വേളകളിലും, മറ്റേതെങ്കിലും ഒരു സഭയിൽ അംഗമാകാം എന്നിരിക്കിലും, നവീകരണസഭകളോട് അടുത്ത സമ്പർക്കം പുലർത്തി വന്ന വേളകളിലും, ഓറിയന്റൽ ഓർത്തഡോക്സ് സഭകളുടെ അപ്പോസ്തോലിക പാരമ്പര്യത്തോടുള്ള പ്രതിബദ്ധതയും കൂറും കൂടുതൽ കൂടുതൽ ഉറപ്പിക്കുന്നതിനേ അവ ഉപകരിച്ചുള്ളൂ എന്ന് തിരുമേനി തന്നെ പറഞ്ഞിട്ടുണ്ട്. കൂടാതെ സഭയുടെ വിവിധ കൗൺസിലുകളിൽ നിരന്തരം പ്രവർത്തിക്കുമ്പോഴും അപ്പോസ്തോലിക പാരമ്പര്യത്തോടുള്ള പ്രതിബദ്ധതയിൽ മറ്റുള്ളവരേക്കാൾ കൂടുതൽ വിശ്വസ്തമായിട്ടുള്ളത് പൗരസ്ത്യ ഓർത്തഡോക്സ് സഭയായിട്ടാണ് തനിക്ക് അനുഭവപ്പെട്ടതെന്നു മാർ ഗ്രീഗോറിയോസ് വ്യക്തമാക്കുന്നു.

പാശ്ചാത്യ ക്രിസ്ത്യാനിത്വത്തിന്റെ സാംസ്കാരിക അഹന്തയോടും സങ്കുചിതത്വ ധൈഷണികതയോടും എതിരിട്ട് സംവാദങ്ങളിൽ ഏർപ്പെട്ടിട്ടുള്ള തിരുമേനിയുടെ അനുഭവസാക്ഷ്യങ്ങളിൽ നിന്നും എങ്ങനെയാണ് ആരോഗ്യകരമായ സംവാദങ്ങളിൽ ഏർപ്പെടേണ്ടതെന്നു നാം പഠിക്കുന്നു. മറ്റു മതങ്ങളുമായി സംവദിക്കുമ്പോൾ, നാം പരമാവധി സുതാര്യത പുലർത്തേണ്ടത് അത്യന്താപേക്ഷിതമാണ്. ക്രിസ്തുവിന്റെ സ്നേഹത്തിനർഹരായ അവരെക്കൂടി കണക്കിലെടുത്ത്, ക്രിസ്തീയ സ്നേഹം മുഖ്യപ്രേരകശക്തിയായി വേണം സംവാദം നയിക്കപ്പെടേണ്ടത്. അപരനെ മാനസാന്തരപ്പെടുത്തുകയെന്ന ലക്ഷ്യം മാറ്റിവച്ച് വേണം സംവദിക്കുവാൻ. ഒരു മതവും, തങ്ങളുടേതാണ് ഉൽകൃഷ്ടവും ഉദാത്തവുമെന്ന ചിന്തയിൽ സംവാദത്തിൽ ഏർപ്പെട്ടു കൂടാ. എല്ലാവരും ഒരേ തലത്തിലായിരിക്കയും, ആദരപൂർവ്വം ശ്രമിക്കുകയും അന്യരെ പഠിക്കുവാൻ ശ്രമിക്കയും വേണം. ഏവരും ഒരുപോലെ തന്നെ ദൈവകൃപയിലും കരുണയിലും ആശ്രയിക്കുന്നവരാണെന്ന ബോദ്ധ്യമുണ്ടായിരിക്കണം.



ഇന്ന് വർഗ്ഗീയവാദം ശക്തിയാർജ്ജിക്കുന്നുവെന്ന പ്രചാരം ശക്തിപ്പെട്ടുകൊണ്ടിരിക്കുന്നവേളയിൽ തിരുമേനി മുൻപറഞ്ഞിരുന്നതായ കാര്യങ്ങളിൽ കൂടി കടന്നുപോകുന്നത് അനുചിതം എന്ന് തോന്നുന്നു. ഭരണവർഗ്ഗത്തിൽ നിന്ന് ഒരു പ്രത്യേക വിഭാഗത്തിന്റെ താൽപ്പര്യങ്ങൾ മാത്രം സംരക്ഷിക്കപ്പെടുകയും, എന്നാൽ എല്ലാവർക്കും ഒരുപോലെ നീതി ലഭിക്കാതിരിക്കയും ചെയ്യുന്ന അവസ്ഥയിലാണ് വർഗ്ഗീയവാദം തലപൊക്കി തുടങ്ങുന്നത്. അത് ഭാഷാധിഷ്ഠിതമായോ, മതാധിഷ്ഠിതമായോ ആവാം. നീതിയിലധിഷ്ഠിതമായ ഒരു രാഷ്ട്രം പുനഃസ്ഥാപിക്കുകയാണ് യഥാർത്ഥ പരിഹാരമാർഗ്ഗം. ദേശീയവികാര ഐക്യത്തിനും മതേതര പാരമ്പര്യത്തിന്റെ പ്രോത്സാഹനത്തിനും വേണ്ടിയുള്ള കുരിശുയുദ്ധങ്ങൾ വർഗ്ഗീയതയ്ക്കുള്ള പരിഹാരമാവില്ലെന്നുള്ള അഭിപ്രായമാണ് തിരുമേനിക്കുള്ളത്. മതസൗഹാർദ്ദം വളർത്തുന്നതിനും, രാഷ്ട്രീയത്തിൽ വർഗ്ഗീയത പൊങ്ങിവരാതിരിക്കുന്നതിനും അവശ്യം വേണ്ടത് മതവും രാഷ്ട്രീയവും തമ്മിൽ വേർപെടുത്തുകയെന്നത് തന്നെയാണ് (അടുത്തയിടെ ഒരഭിമുഖത്തിൽ പരിശുദ്ധ ബസ്സേലിയോസ് മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ ഇതേ അഭിപ്രായം പ്രകടിപ്പിക്കയുണ്ടായത് സ്മരിക്കുന്നു). ഭാരതം പോലെ മതാനുയായികൾ ഭൂരിപക്ഷം വരുന്ന ഒരു രാജ്യത്ത് ഇത് പ്രാവർത്തികമാകുവാൻ ബുദ്ധിമുട്ടാണ്. മതവും രാഷ്ട്രീയവും തമ്മിലുള്ള വേർപെടുത്തലിലുപരി, മതവും രാഷ്ട്രീയവും തമ്മിൽ സർഗ്ഗാത്മകമായ ഒരു ബന്ധം സ്ഥാപിക്കുകയാണ് ഏറെ അഭികാമ്യമായുള്ളത്. അത് മതേതര തത്വത്തിനു എതിരാണെങ്കിലും, മനുഷ്യനാവശ്യമാണെന്ന അഭിപ്രായമാണ് തിരുമേനിക്കുള്ളത്.

സംഘർഷത്തിലിരിക്കുന്ന മത നേതാക്കൾക്ക് ഒരുമിച്ചിരുന്ന് സംവദിക്കുവാനുള്ള വേദികളൊന്നും തന്നെ ഇന്ന് നിലവിലില്ല. ഈ സാഹചര്യത്തിൽ, വളരെ പ്രസക്തമായ മറ്റൊരു ആശയമാണ് തിരുമേനി ഉയർത്തിക്കൊണ്ടു വരുന്നത്: "മത പാർലമെന്റ്." വിവിധ മതനേതാക്കളിൽ മാത്രമൊതുങ്ങാതെ പുരോഗമന ചിന്താഗതിക്കാരായ എല്ലാ മതങ്ങളിലുമുള്ള വ്യക്തികളെ ഒരുമിച്ചുകൂട്ടി, ഒരു മതം മറ്റൊരു മതത്തിന്റെ മേൽ സമ്മർദ്ദം ഉണ്ടാക്കാത്ത തരത്തിലുള്ള സാഹചര്യം ഒരുക്കിക്കൊണ്ട് സുതാര്യവും കാര്യക്ഷമവുമായ ചർച്ചകൾ നടത്തണം. ഇങ്ങനെയൊരു പാർലമെന്റ് ഉണ്ടാകുവാൻ രാജ്യം ഭരിക്കുന്ന ഗവൺമെന്റ് മുൻകൈയെടുക്കണം. മതസംഘർഷങ്ങളെപ്പറ്റി മാത്രമല്ല, രാജ്യത്തെ പൊതുക്ഷേമ

ത്തിനാവശ്യമായ എല്ലാ കാര്യങ്ങളെപ്പറ്റിയും ചിന്തിക്കുകയും, ചർച്ചകൾ ചെയ്യുകയും അഭിപ്രായ രൂപീകരണങ്ങൾ നടത്തുകയും വേണം. പിന്നീട് ആ ചർച്ചകളുടെ വിശദാംശങ്ങളും, ചർച്ചയിൽ ഉരുത്തിരിഞ്ഞ അഭിപ്രായ സമന്വയ വിവരങ്ങൾ താന്താങ്ങളുടെ മേഖലകളിൽ പ്രവർത്തിപഥങ്ങളിൽ എത്തിക്കുന്നതിൽ ജാഗരൂകരായി പ്രവർത്തിക്കുകയും വേണം. വർഷത്തിൽ രണ്ടോ മൂന്നോ പ്രാവശ്യം, ഒരാഴ്ചയിൽ കുറയാത്ത ഇത്തരം സമ്മേളനങ്ങളിൽ പ്രശ്നാധിഷ്ഠിതങ്ങളായ സമഗ്ര പഠനങ്ങൾ മൂലം വാദപ്രതിവാദങ്ങൾക്ക് ഊർജ്ജം പകരുകയും, തന്മൂലം മതസൗഹാർദ്ദപരമായ ഒരന്തരീക്ഷം സൃഷ്ടിക്കുവാനും, നിലനിർത്തുവാനും ഇതു മൂലം കഴിയുമെന്നതിൽ സംശയമില്ല. കൂടാതെ ഈ പാർലമെന്റിന് ഒരു റിസേർവ് ഫണ്ടും, ഒരു ട്രബിൾ ഷൂട്ടിംഗ് വിഭാഗവും ഉണ്ടാകണം. പ്രശ്നസാദ്ധ്യതയുള്ള സ്ഥലങ്ങളിൽ മേൽപ്പറഞ്ഞ ട്രബിൾ ഷൂട്ടിംഗ് വിഭാഗം മുൻകൂട്ടി സന്ദർശനങ്ങളും ആശയവിനിമയവും നടത്തി രമ്യതയുടെ പാതകൾ സൃഷ്ടിക്കണം. ഇത് നാട്ടിൽ സമാധാനവും, സന്തോഷവും സഹവർത്തിത്വവും കളിയാടുന്നതിനു സഹായകമായ വലിയ പ്രയാസങ്ങളില്ലാത്ത ആശയങ്ങളാണ്. ഇപ്പോൾ നിലവിലുള്ള ന്യൂനപക്ഷ കമ്മീഷൻ പോലെ ഭൂരിപക്ഷ സമൂഹത്തിനു പ്രാതിനിധ്യമില്ലാത്ത, ഏതാനും വ്യക്തികളിൽ ഒതുങ്ങുന്നതാവരുത് മതപാർലമെന്റ്. ജനങ്ങൾ ബഹുമാനിക്കുകയും, ആദരിക്കുകയും ചെയ്യുന്ന സങ്കുചിത മനസ്ഥരല്ലാത്ത, എല്ലാ വിഭാഗങ്ങളിലുംപെട്ട അഞ്ഞൂറോളം പ്രതിനിധികളടങ്ങുന്ന, ബഡ്ജറ്റും, ഗവേഷണ, പ്രാവർത്തിക വിഭാഗങ്ങളെല്ലാം ഉൾപ്പെടുന്ന ഒരു പ്രസ്ഥാനമായാണ് തിരുമേനി വിഭാവനം ചെയ്യുന്നത്. രാജ്യം ഭരിക്കുന്ന ഭരണാധികാരികൾ വിചാരിച്ചാൽ മാത്രമേ ഇതിനൊരു സാദ്ധ്യത കാണുന്നുള്ളു.

ഇതുപോലെ തന്നെ 1990-ന്റെ ആദ്യപാദങ്ങളിൽ, ''പോളി ക്ലിനിക്ക്'' എന്നൊരു ആശയ സംരംഭം തിരുമേനി മുൻകൈയെടുത്തുകൊണ്ട് മുൻപോട്ട് കൊണ്ടുവന്നിരുന്നു. വൈദ്യശാസ്ത്രരംഗത്തെ എല്ലാ ശാഖകളും ഒരു കുടക്കീഴിൽ പ്രവർത്തിക്കുക എന്ന തിരുമേനിയുടെ ആശയത്തിൽ പല ചർച്ചകളും സെമിനാറുകളും തിരുമേനി ഇവിടെയും അന്താരാഷ്ട്രതലത്തിലും നടത്തി. സാധാരണജനങ്ങളുടെ ക്ഷേമത്തെ മുൻനിർത്തി, അലോപ്പതി, ആയുർവ്വേദം, ഹോമിയോപ്പതി, യുനാനി, സിദ്ധ, മാക്രോബയോട്ടിക്സ് തുടങ്ങിയ ലഭ്യമായ എല്ലാ വൈദ്യശാസ്ത്ര ശാഖകളിലുംപെട്ട വിദഗ്ദ്ധന്മാർ ഒരുമിച്ചിരുന്നുകൊണ്ട് രോഗിയെ പരിശോധിക്കുകയും, ഏറ്റവും ചെലവ് കുറഞ്ഞതും, എളുപ്പത്തിൽ രോഗമുക്തി കൊടുക്കുന്നതുമായ വൈദ്യശാഖയുടെ സേവനം, കൂട്ടായ സഹകരണത്തോടെ നൽകുക എന്നതായിരുന്നു ഇതുകൊണ്ട് ഉദ്ദേശിച്ചിരുന്നത്. തിരുമേനിയുടെ ഉത്സാഹത്താലും കഠിനപ്രയത്നങ്ങളാലും പലയിടത്തും പോളി ക്ലിനിക്കുകൾ തുടങ്ങിയെങ്കിലും തിരുമേനിയുടെ ദേഹാസ്വാസ്ഥ്യത്തെ തുടർന്നുള്ള അഭാവം മൂലവും വൈദ്യശാസ്ത്ര ശാഖാവിഭാഗങ്ങളിലെ കിടമത്സരങ്ങളും അഭിപ്രായ വൈരുദ്ധ്യങ്ങളും കാരണം കാര്യക്ഷമമായി മുന്നോട്ട് പോകുവാൻ സാധിച്ചില്ല. എന്നിരുന്നാലും, തിരുമേനി, മാനവകുലത്തിന്റെ രക്ഷയ്ക്കായി മുൻപോട്ട് വച്ച ആശയങ്ങളെല്ലാം തന്നെ മുൻപിൽ നിന്ന് നയിക്കുവാൻ തക്ക വിധം സ്വയപരിത്യാഗിയായി മറ്റൊരു സുമനസ്സിന്റെ അസാന്നിധ്യമാണ് നാം നേരിടുന്ന ആത്യന്തികമായ പ്രശ്നം. യേശുക്രിസ്തുവിന്റെ പാത പിന്തുടരുന്നതിൽ നാമെല്ലാം ആശയങ്ങളിൽ മുൻപിലാണെങ്കിലും പ്രവർത്തിപഥങ്ങളിൽ വളരെയേറെ പിറകിൽത്തന്നെയാണ്. അങ്ങനെയുള്ള നമ്മെ മുന്നോട്ട് നയിക്കാനായി ആർജ്ജവവും സാക്ഷ്യവുമുള്ള മറ്റൊരു മാർ ഗ്രീഗോറിയോസ് ഉദയം ചെയ്തില്ല എന്നതാണ് സത്യം.

തിരുമേനിയുടെ ചിന്തകളും ദർശനങ്ങളും നമ്മുടെ സഭയും വിശ്വാസ സമൂഹവും എത്രമാത്രം പഠിക്കുവാനും മനസ്സിലാക്കുവാനും ശ്രമിച്ചിട്ടുണ്ട്, ശ്രമിക്കുന്നുണ്ടെന്ന കാര്യം ചിന്തിക്കേണ്ടിയിരിക്കുന്നു, പ്രത്യേകിച്ചും ഇപ്പോഴത്തെ കാലഘട്ടത്തിൽ. അദ്ദേഹം പഠിപ്പിച്ചിട്ടുള്ള സെമിനാരിയിലെ വൈദിക ശിഷ്യഗണങ്ങൾപോലും അവ വേണ്ടുന്നവിധം മനസ്സിലാക്കുകയും, ഉൾക്കൊള്ളുകയും പ്രവർത്തിപഥത്തിൽ വരുത്തുകയും ചെയ്തിട്ടുണ്ടോ, ചെയ്യുന്നുണ്ടോയെന്നൊരു പുനർ വിചിന്തനം നടത്തുന്നത് എന്തുകൊണ്ടും നല്ലതായിരിക്കും. അദ്ദേഹത്തിനുപോലും അക്കാര്യത്തിൽ വേണ്ടത്ര ഉറപ്പില്ലാത്തതിനാലാവണം അദ്ദേഹം ഒരിക്കലിങ്ങനെ പറയുവാനിടയായത്: "എന്റെ ചിന്തകൾ മനസ്സിലാക്കി പ്രതികരിക്കുവാൻ സാധിക്കുന്ന ഒരു സംഘം ആളുകളുണ്ടെങ്കിൽ കൂടുതൽ സമയം കോട്ടയത്ത് ചിലവഴിക്കുവാൻ ഞാൻ ശ്രമിക്കും" എന്ന്. 1972-ന് ശേഷം നമ്മുടെ സഭയിലുണ്ടായിട്ടുള്ള കലഹങ്ങൾ മൂലം സഭയിലും സമൂഹത്തിലും സെമിനാരിയിലും ഉണ്ടായ ശക്തമായ ആദ്ധ്യാത്മിക അടിത്തറയിലെ ന്യൂനതകൾ പരിഹരിക്കുവാൻ തിരുമേനിക്ക് അദമ്യമായുണ്ടായിരുന്ന ആഗ്രഹം പരസ്യമായിത്തന്നെ അദ്ദേഹം പ്രകടിപ്പിച്ചിരുന്നു. താൻ മനസ്സിലാക്കിയിട്ടുള്ള പൗരസ്ത്യ സഭാപാരമ്പര്യം വളർത്തിയെടുക്കുവാൻ, പ്രധാനമായുള്ള നാല് പാരമ്പര്യങ്ങളിൽ ഒന്നാമതായുള്ള നവീകരണ സഭയുടെയും യൂറോപ്പിന്റെയും പാരമ്പര്യം, ഗ്രീക്കുകാരുടെ രാജത്വത്തിലധിഷ്ഠിതമായ ബൈസന്റിയൻ പാരമ്പര്യം, പാശ്ചാത്യർക്ക് ഇന്നും അറിഞ്ഞുകൂടാത്തതും, താൽപ്പര്യമില്ലാത്തതുമായ, കർത്താവേശുമിശിഹാ മനുഷ്യാവതാരം ചെയ്തതിന്റെ അർത്ഥമെന്താണെന്ന് മനസ്സിലാക്കാൻ ഗഹനമായി തപസ്സ് ചെയ്തു പഠിച്ച ആഫ്രിക്കൻ -ഏഷ്യൻ പിതാക്കന്മാരുടെ പാരമ്പര്യം. ഇവ മൂന്നിനെയും കൂട്ടി സംയോജിപ്പിച്ചുള്ള പൗരസ്ത്യ സുറിയാനി ക്രിസ്ത്യാനി പാരമ്പര്യത്തെ ഒരു പുതിയ ദർശനത്തിന്റെ അടിസ്ഥാനത്തിൽക്കൂടി കാണുവാൻ തിരുമേനി ആഗ്രഹിച്ചിരുന്നു. പാശ്ചാത്യമായ ബൗദ്ധിക പരിശീലനം പൂർണ്ണമായും ഒഴിച്ചുനിർത്തിക്കൊണ്ടുള്ള പൗരസ്ത്യ പാരമ്പര്യം വളർത്തിയെടുക്കുക എന്ന ആശയമാണ് തിരുമേനി മുൻപോട്ടു വച്ചത്.

ഓർത്തഡോക്സ്, കത്തോലിക്കാ, മാർത്തോമ്മാ, സി.എസ്.ഐ. തുടങ്ങിയ സഭകളിൽ നടമാടുന്ന അപകടകരമായ നീക്കം, സഭകൾക്കുള്ളിലുണ്ടാവുന്ന രാഷ്ട്രീയ അനുകരണങ്ങളാണ്. അധികാരത്തിനും ശക്തിക്കും വേണ്ടിയുള്ള ഈ പ്രവണത തുടരുന്നത് നമ്മുടെ ശക്തിയും കഴിവുകളും ക്ഷയിക്കുവാൻ കാരണമാകുമെന്ന് തിരുമേനി ഉൽകണ്ഠപ്പെടുകയും പരസ്യമായി ചൂണ്ടിക്കാട്ടുകയും ചെയ്തിട്ടുള്ളത് വളരെ പ്രസക്തമായ യാഥാർത്ഥ്യമാണ്. നമുക്കുണ്ടാകുന്ന ധനപുരോഗതിയാണ് ഈ പ്രവണതയുടെ മൂല കാരണം. സഭയിൽ പുരോഗതിയുണ്ടാവുകയെന്നാൽ അതിന്റെ ശക്തി പ്രാർത്ഥനയുടെയും തപസ്സിന്റെയും ശക്തിയാണ്. അതിനായി എല്ലാ മതങ്ങളിലും ഈശ്വരാരാധനയിൽ, ആത്മശിക്ഷണത്തിൽ, തപസ്യകളിൽ കൂടി പ്രാർത്ഥനയുടെ ശക്തി വളർന്ന് മതങ്ങളിൽ നിന്നുകൊണ്ട് തന്നെ പുതിയ മാനവികത രൂപപ്പെടുത്തുക. അതായത് മനുഷ്യനെ പുതുതാക്കാനുള്ള ഒരു പുതിയ ശക്തി ആർജ്ജിച്ചെടുക്കുക എന്നതാണ് തിരുമേനിയുടെ ആശയം. അതിനു അന്നും ഇന്നും എന്നും പ്രസക്തിയുണ്ട്. കുരിശിന്റെ മാർഗ്ഗത്തിൽ കൂടി മാത്രമേ മാനവകുലത്തിനും ലോകത്തിനും രക്ഷയുണ്ടാവുകയുള്ളു എന്ന ചിന്തയാണ് തിരുമേനി നിരന്തരമായി നമ്മെ പ്രബോധിപ്പിച്ചുകൊണ്ടിരിക്കുന്നത്, തന്റെ രചനകളിൽക്കൂടിയും പ്രഭാഷണങ്ങളിൽക്കൂടിയും. നാം അവയെ വേണ്ടവിധത്തിൽ ചെവിക്കൊള്ളാതെയും, മനസ്സിലാക്കാതെയും നമ്മുടെ പ്രവൃത്തികൾ മൂലം മനുഷ്യകുലത്തിന് രക്ഷയുണ്ടാവുമെന്നുള്ള കണക്കുകൂട്ടലിലാണ് ഇന്നത്തെ ചിന്തകളും രാഷ്ട്രീയവും കടന്നുപൊയ്ക്കൊണ്ടിരിക്കുന്നത്. മറ്റുള്ളവർക്ക് വേണ്ടി നമ്മുടെ ജീവനെ തന്നെ ബലികഴിക്കുന്നത് മൂലമേ രക്ഷയുണ്ടാവുകയുള്ളു. അതാണ് കുരിശിന്റെ വഴിയായി കർത്താവ് പഠിപ്പിച്ചതും, തിരുമേനി ആവർത്തിച്ചു പ്രബോധിപ്പിക്കുന്നതും. എന്നാൽ നമ്മുടെ കാര്യസാധ്യത്തിനായി പണം സ്വരൂപിക്കുവാനും, രോഗമുക്തി നേടുവാനും, ജോലി കിട്ടുവാനും, ജീവിത സൗഭാഗ്യങ്ങൾ നേടുവാനുമായിയാണ് ദൈവത്തെ നാം സമീപിക്കുകയും ആരാധിക്കുകയും ചെയ്യുന്നത്. ഇത് ശരിയല്ലെന്നും, നമ്മുടെ ജീവിതത്തെ ദൈവത്തിനു ബലിയായി അർപ്പിക്കുകയും, ലോകത്തിനുവേണ്ടി ബലിയായി ത്യാഗപൂർവ്വം, ലോകജനതയ്ക്കുവേണ്ടി ഒരുക്കുകയും ചെയ്യുമ്പോൾ, സ്വയപരിത്യാഗം ചെയ്യുമ്പോൾ, അതിൽക്കൂടി ദൈവം പ്രവർത്തിച്ചുകൊള്ളുമെന്നുമുള്ള ഉറപ്പാണ് തിരുമേനി തരുന്നത്. ലോകം, ക്രിസ്ത്യാനികളിൽ നിന്നും കാണുവാൻ പ്രതീക്ഷിക്കുന്നത് ഈ സ്വയപരിത്യാഗം തന്നെയാണ്. മറ്റുള്ളവരോട് സമരം ചെയ്ത് സ്വന്ത ഉയർച്ചകളും, വളർച്ചകളും നേടിയെടുക്കാൻ ശ്രമിക്കാതെ, മറ്റുള്ളവർക്കായി നമ്മളെത്തന്നെ ബലിയായി ഒരുക്കിക്കൊടുക്കുകയെന്നതാണ് കുരിശിന്റെ വഴിയെന്നു എപ്പോഴും തിരുമേനി ഓർമ്മപ്പെടുത്തുന്നത് എല്ലാക്കാലത്തും പ്രസക്തം തന്നെ. തിരുമേനി തന്റെ സ്വന്തം ജീവിതംകൊണ്ടു നമുക്ക് കാണിച്ചുതന്നിട്ടുള്ളതും അതു തന്നെയാണ്. തന്റെ ജീവിതം മുഴുവനായിത്തന്നെ സദാസമയവും ഈ ലോകത്തിലെ സർവ്വജനത്തിന്റെയും നന്മയ്ക്കും ഉന്നമനത്തിനുമായി ഉഴിഞ്ഞുവച്ചുകൊണ്ട്, തന്റെ ബുദ്ധികൊണ്ടും, പാണ്ഡിത്യംകൊണ്ടും വിജ്ഞാനീയത കൊണ്ടും മനുഷ്യന്റെ ശാസ്ത്ര, സാങ്കേതിക, സാംസ്കാരിക, ദൈവിക, കലാ, ദർശനമെന്നു വേണ്ട സമസ്ത മേഖലകളിലും അഹോരാത്രം പണിയെടുത്ത് നമുക്കുവേണ്ടി സ്വയം ബലിയായിത്തീർന്ന ഈ പുണ്യാത്മാവിന്റെ പ്രസക്തി അനശ്വരമായി, ലോകമുള്ള കാലത്തോളം നിലനിൽക്കും സംശയമില്ല.

**(തുടരും)**




## പുസ്തക പ്രകാശനം ജൂലൈ 16-ന്

കുന്നംകുളം: പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ ബാവായുടെ സമഗ്ര ജീവചരിത്രം കുന്നംകുളം ഭദ്രാസനത്തിൻറെ നേതൃത്വത്തിൽ പ്രസിദ്ധീകരിച്ചു. ജൂലൈ 16-ന് പരിശുദ്ധ പിതാവിന്റെ ഒന്നാം ഓർമ്മ പെരുന്നാളിനോട് അനുബന്ധിച്ച് കുന്നംകുളം ആർത്താറ്റ് അരമന ചാപ്പലിൽ 'ഓർമ്മയിലെ പുഞ്ചിരി' എന്ന പേരിലുള്ള പുസ്തകം ഗോവാ ഗവർണർ അഡ്വ. പി. എസ്. ശ്രീധരൻ പിളള പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവായ്ക്ക് നൽകി പ്രകാശനം ചെയ്തു. ഫാ. വർഗീസ് ലാൽ ആണ് പുസ്തകത്തിൻറെ ചീഫ് എഡിറ്റർ.






## കുട്ടിക്കാനം എം.ബി.സി. കോളജ് അഡ്മിഷൻ ഇൻഫർമേഷൻ സെന്റർ തുറന്നു

കോട്ടയം: എൻജിനീയറിംഗ് വിദ്യാഭ്യാസ രംഗത്ത് മികച്ച പ്രവർത്തനം കാഴ്ച വയ്ക്കുന്ന കുട്ടിക്കാനം മാർ ബസേലിയോസ് ക്രിസ്ത്യൻ എൻജിനീയറിംഗ് കോളജിന്റെ അഡ്മിഷൻ ഇൻഫർമേഷൻ സെന്റർ കോട്ടയം ദേവലോകം കാതോലിക്കേറ്റ് അരമനയിൽ പ. മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവ ഉദ്ഘാടനം ചെയ്തു.

ഉന്നത വിദ്യാഭ്യാസം ആഗ്രഹിക്കുന്ന വിദ്യാർത്ഥികൾക്ക് സംശയങ്ങൾ പരിഹരിക്കുന്നതിനും പ്രവേശന നടപടികൾ സുഗമമാക്കുന്നതിനും വേണ്ടിയാണ് ഓഫീസ് ആരംഭിച്ചത്. ഡോ. ജോഷ്വാ മാർ നിക്കോദിമോസ് മെത്രാപ്പോലീത്താ അധ്യക്ഷത വഹിച്ച യോഗത്തിൽ കോളജ് ഡയറക്ടർ പ്രിൻസ് വർഗീസ്, സഭാ വക്താവ് ഫാ. ഡോ. ജോൺസ് എബ്രഹാം കോനാട്ട്, കോളേജ് ഗവേണിംഗ് ബോർഡ് അംഗങ്ങളായ ചിറത്തിലാട്ട് യോഹന്നാൻ കോർ-എപ്പിസ്കോപ്പാ, റോയി വൈരമൺ, സാജൻ ജോർജ്, അലക്സാണ്ടർ കെ. ജോൺ, ഓഫീസ് മാനേജർ ഷൈജു വർഗീസ്, പ്ലയിസ്മെൻറ് ഓഫീസർ നികിത് കെ. സക്കറിയ, സ്റ്റുഡന്റ്സ് അഡ്വൈസർ ഫാ. നോബിൻ ഫിലിപ്പ്, മിന്നു മറിയം, ഡെറ്റി പണിക്കർ തുടങ്ങിയവർ പ്രസംഗിച്ചു.







അഹമ്മദ്ബാദ് ഭദ്രാസനത്തിലെ കാതോലിക്കാ ദിന കവർ കളക്ഷൻ തുക ഡോ. ഗീവർഗീസ് മാർ യൂലിയോസിൽ നിന്നും ഫിനാൻസ് കമ്മിറ്റി പ്രസിഡണ്ട് യൂഹാനോൻ മാർ പോളിക്കർപ്പോസ് ഏറ്റുവാങ്ങുന്നു.

# ചെറിയതുമാ മാർഗ്ഗം....

## പെന്തിക്കോസ്തിക്ക് ശേഷം ആറാം ഞായറാഴ്ച (വി. ലൂക്കോസ് 13:22-35)

ഫാ. കെ. കെ. വർഗീസ്



പെന്തക്കോസ്തിക്ക് ശേഷമുള്ള ആറാമത്തെ ഈ ഞായറാഴ്ചയിലെ വിശുദ്ധ ഏവൻഗേലിയോൻ ഭാഗം വിശുദ്ധനായ ലൂക്കോസിന്റെ സുവിശേഷം പതിമൂന്നാം അധ്യായം 22 മുതൽ 35 വരെയുള്ള വാക്യങ്ങളാണ്. ദൈവ രാജ്യ പ്രവേശനം കുരുക്ക് വഴികളിലൂടെ സാധ്യമാവില്ല എന്ന് കർത്താവ് നമ്മെ ഓർമപ്പെടുത്തുന്നു.

22-30 വാക്യങ്ങൾ രക്ഷയ്ക്കുവേണ്ടിയുള്ള പരിശ്രമത്തെക്കുറിച്ചു പറയുന്നു, എല്ലാവരും രക്ഷിക്കപ്പെടുമോ എന്നറിയാൻ ആഗ്രഹിച്ച മനുഷ്യന്റെ ചോദ്യം.

യേശു ഈ ചോദ്യത്തിന് പരോക്ഷമായി ഉത്തരം നൽകി, എന്നാൽ അവൻ തന്റെ ശ്രോതാക്കളോട് അവർ കേൾക്കാൻ ആഗ്രഹിച്ചതിലും കൂടുതൽ പറഞ്ഞു, കാരണം രക്ഷിക്കപ്പെടുന്ന ചുരുക്കം ചിലർ പ്രാഥമികമായി ഇസ്രായേല്യർ ആയിരുന്നില്ല (13:25, 28).

31ാം വാക്യത്തിൽ, ഹെരോദാവ് യേശുവിനെ കൊല്ലാൻ പദ്ധതിയിട്ടിരുന്നു എന്ന വാർത്തയുമായി എത്തുന്ന ഒരു കൂട്ടം പരീശന്മാരെക്കുറിച്ച് വി.ലൂക്കോസ് പറയുന്നു. രക്ഷകനോടുള്ള അവരുടെ ഉപദേശം, അവൻ തന്റെ ദൗത്യം ഉപേക്ഷിച്ച് മറ്റെവിടെയെങ്കിലും പോകുക എന്നതായിരുന്നു. യേശുവിന്റെ വാക്കുകൾ അവന്റെ ശുശ്രൂഷയിലും ദൗത്യത്തിലും നിലനിൽക്കാനുള്ള അവന്റെ പ്രതിബദ്ധതയെ പ്രതിഫലിപ്പിക്കുന്നു. അവൻ ചെയ്യാൻ വിളിക്കപ്പെട്ട കാര്യങ്ങൾ ചെയ്തുകൊണ്ടേയിരിക്കുഅവസാന രണ്ട് വാക്യങ്ങൾ നമ്മുടെ കർത്താവിന്റെ ഹൃദയം ജറുസലേമിനെ വെളിപ്പെടുത്തുന്നു, അവൻ താമസിയാതെ മരിക്കുവാൻ പോകുന്ന സ്ഥലമാണത്.

22-ാം വാക്യത്തിൽ വി.ലൂക്കോസ് ഈ ഭാഗം പരിചയപ്പെടുത്തുന്നത്, യേശു യാത്ര ചെയ്യുമ്പോൾ പഠിപ്പിച്ചുകൊണ്ട് യെരൂശലേമിലേക്ക് പോകുകയാണെന്ന പ്രസ്താവനയോടെയാണ്. ഇത്തരമൊരു പ്രസ്താവന നടത്തുന്നത് ഇതാദ്യമല്ല, കാരണം വി.ലൂക്കോസ് മുൻപും എഴുതി: (9:5110:1)

ജറുസലേമിനെക്കുറിച്ചുള്ള വി.ലൂക്കോസിന്റെ പരാമർശം സാന്ദർഭികമല്ല, തീർച്ചയായും യാദൃശ്ചികവുമല്ല.

വി. ലൂക്കോസ്, വളരെ ഭൂമിശാസ്ത്രപരമായ ഒരു എഴുത്തുകാരനാണ്. ഇവിടെ ലൂക്കോസിൽ നമ്മുടെ കർത്താവിന്റെ ശുശ്രൂഷ യെരൂശലേമിലേക്ക് നീങ്ങുന്നതായി നാം കാണുന്നു. തന്റെ രണ്ടാം വാല്യത്തിൽ/അപ്പോസ്തോല പ്രവൃത്തികളിൽ, നമ്മുടെ കർത്താവിന്റെ ശുശ്രൂഷ അപ്പോസ്തലന്മാരിലൂടെയും സഭയിലൂടെയും, യെരൂശലേമിൽ നിന്ന് "ഭൂമിയുടെ അറ്റം" വരെ എത്തുന്നതായി നാം കാണുന്നു (പ്രവൃത്തികൾ 1:8).

വഴിയിൽ എവിടെയോ, ആൾക്കൂട്ടത്തിലുണ്ടായിരുന്ന ഒരാൾ യേശുവിനോട് ഒരു ചോദ്യം ചോദിച്ചു.

'കർത്താവേ, കുറച്ച് ആളുകൾ മാത്രമേ രക്ഷിക്കപ്പെടുകയുള്ളൂ?' (വാക്യം 23).

ആ മനുഷ്യൻ ആരാണെന്നോ, ചോദ്യം ചോദിക്കാനുള്ള അവന്റെ ഉദ്ദേശ്യം എന്തായിരിക്കാം എന്നോ പറയുന്നില്ല.

ആ മനുഷ്യന്റെ ഉദ്ദേശ്യം എന്തുതന്നെ ആയിരുന്നാലും, ആ ചോദ്യം യേശുവിന് തന്റെ സദസ്സുകളെ ഒരു സുപ്രധാന പാഠം പഠിപ്പിക്കാൻ അവസരം നൽകി.

യേശുവിനോട് ഈ ചോദിച്ച ചോദ്യം വായനക്കാരന്റെ മനസ്സിൽ ചില ചോദ്യങ്ങൾ ഉയർത്തുന്നു.ഇവിടെ നിന്ന് മൂന്ന് ചോദ്യങ്ങൾ കണ്ടത്തെണ്ടത് അത്യാവശ്യമാണെന്ന് കരുതുന്നു.

ചോദ്യം ഒന്ന്: രക്ഷിക്കപ്പെടുന്ന കുറച്ച് ആളുകൾ മാത്രമേ ഉണ്ടായിരുന്നുള്ളൂ?

മനുഷ്യന്റെ ചോദ്യത്തിന് യേശു നേരിട്ട് ഉത്തരം നൽകിയില്ല, പക്ഷേ ഉത്തരം അനുമാനത്തിലൂടെ വ്യക്തമാണ്.

യോഹന്നാന്റെ സുവിശേഷം മരുഭൂമിയിലെ ഭക്ഷണവും യേശുവിന്റെ ശരീരവും തമ്മിലുള്ള ബന്ധം സ്പഷ്ടമാക്കുന്നു (വി.യോഹന്നാൻ 6:25 35, 4858).

യേശു, 'ഇടുങ്ങിയ വാതിലിനെ' കുറിച്ച് പറയുമ്പോൾ, ചുരുക്കം ചിലർ മാത്രമേ രക്ഷിക്കപ്പെടൂ എന്നാണ് സൂചിപ്പിക്കുന്നത്.

"ഇടുങ്ങിയ വാതിലിലൂടെ പ്രവേശിക്കുക. എന്തെന്നാൽ, നാശത്തിലേക്കു നയിക്കുന്ന വാതിൽ വിശാലവും പാത വിശാലവുമാണ്; പലരും അതിലൂടെ പ്രവേശിക്കുന്നു. എന്നാൽ ജീവനിലേക്കു നയിക്കുന്ന കവാടം ചെറുതാണ്, വഴി ഇടുങ്ങിയതാണ്, കുറച്ചുപേർ മാത്രമേ അത് കണ്ടെത്തുന്നുള്ളൂ" (മത്തായി 7:13-14).

ഈ ജനക്കൂട്ടത്തെ ഞെട്ടിപ്പിക്കുന്നത് എത്ര കുറച്ചുപേർ രക്ഷിക്കപ്പെടുന്നു എന്നതല്ല, എന്നാൽ ഈ "കുറച്ച്" ആളുകളിൽ പലരും ആരാണെന്നതാണ്.

'ഇടുങ്ങിയ വാതിലിലൂടെ പ്രവേശിക്കാൻ എല്ലാ ശ്രമങ്ങളും നടത്തുക, കാരണം പലരും പ്രവേശിക്കാൻ ശ്രമിക്കും, അവർക്ക് കഴിയില്ല' (വി.ലൂക്കോസ് 13:24).

2: എന്തിനുവേണ്ടിയാണ് പ്രവേശിക്കാൻ പരിശ്രമിക്കേണ്ടത് എന്നാണോ യേശു സംസാരിക്കുന്നത്?

ഈ ചോദ്യത്തിനുള്ള ഉത്തരം വ്യക്തമായി അതെ എന്ന് ആണ്.

കുറച്ചുപേരെ മാത്രമാണോ എന്ന അവന്റെ ചോദ്യം രക്ഷയെക്കുറിച്ചായിരുന്നു. യോഹന്നാൻ സ്നാപകൻ യേശുവിനെ മിശിഹായായി പരിചയപ്പെടുത്തിയപ്പോൾ, അവൻ ഇസ്രായേലിന്റെ 'രക്ഷ'യെക്കുറിച്ച് പറഞ്ഞ യെശയ്യാവിന്റെ പ്രവചനത്തെ പരാമർശിക്കുന്നു. (വി.ലൂക്കോസ് 3:6, യെശയ്യാവ് 40:5 ഉദ്ധരിച്ച്). ഇസ്രായേല്യരുടെ മനസ്സിൽ, ഇത് ഇസ്രായേൽ രാഷ്ട്രത്തിന്റെ പുനഃസ്ഥാപനത്തെയും പഴയനിയമ ത്തിലുടനീളം അബ്രഹാമിനോടും ഇസ്രായേൽ ജനത്തോടുമുള്ള ദൈവത്തിന്റെ വാഗ്ദാനങ്ങളുടെ നിവൃത്തിയെയും അർത്ഥമാക്കുന്നു. ദൈവരാജ്യത്തിൽ ഒരു വ്യക്തിയുടെ പങ്കാളിത്തം കൂടിയാണ് ഇത് അർത്ഥമാക്കുന്നത്. ഇടുങ്ങിയ വാതിലിലൂടെ പ്രവേശിക്കാത്തവർ രാജ്യത്തിന് പുറത്തായിരിക്കും, (വി.ലൂക്കോസ് 13:24-30). ഈ വാചകത്തിൽ നമ്മൾ മനസ്സിലാക്കുന്നതുപോലെ, 'ഇടുങ്ങിയ വാതിൽ', നമ്മുടെ കർത്താവായ യേശുവാണ്, അവൻ നിത്യരക്ഷയുടെ ഏക മാർഗമാണ്, ദൈവരാജ്യത്തിലേക്കുള്ള ഒരേയൊരു മാർഗ്ഗമാണ്.

3: രക്ഷയിൽ പ്രവേശിക്കാൻ ഒരാൾ കഠിനമായി പ്രയത്നിക്കണമെന്നാണോ യേശു പറയുന്നത്?

ലളിതമായി പറഞ്ഞാൽ, ഈ ചോദ്യത്തിനുള്ള ഉത്തരവും അതെ എന്ന് തന്നെയാണ്. എബ്രായ പുസ്തകത്തിലും ഏതാണ്ട് ഇതേ കാര്യം പറഞ്ഞിട്ടു ണ്ടെന്ന് കാണാം. എബ്രായർ 4:11

അതുകൊണ്ടു ആരും അനുസരണക്കേടിന്റെ സമദൃഷ്ടാന്തത്തിന്നൊത്തവണ്ണം വീഴാതിരിക്കേണ്ടതിന്നു നാം ആ സ്വസ്ഥതയിൽ പ്രവേശിപ്പാൻ ഉത്സാഹിക്ക '

എന്നാൽ ഇത് എങ്ങനെ കഴിയും? ദൈവരാജ്യത്തിൽ പ്രവേശിക്കാൻ ഒരാൾ പരിശ്രമിക്കണമെന്ന് എങ്ങനെ പറയാൻ കഴിയും? നമ്മുടെ വേദ ഭാഗത്ത് നിന്നുള്ള ചില നിരീക്ഷണങ്ങൾ ഉത്തരം കണ്ടെത്താൻ നമ്മെ സഹായിക്കും.

(1) യേശു ഇസ്രായേല്യരോട് സംസാരിക്കുന്നു. അവന്റെ വാക്കുകൾ ഇസ്രായേലിനെ ലക്ഷ്യമാക്കിയുള്ളതാണ്. ചോദ്യം ഒരു മനുഷ്യനാണ് ഉന്നയിക്കുന്നത്, എന്നാൽ നമ്മുടെ കർത്താവിന്റെ ഉത്തരം ഒരു വിശാലമായ ഗ്രൂപ്പിലേക്കാണ് നയിക്കുന്നത് ('അവരെ, 'നിങ്ങൾ' എന്ന പദങ്ങൾ 24-28 വാക്യങ്ങളിൽ കാണപ്പെടുന്നു).

കൂടാതെ 'നിങ്ങൾ' ഇസ്രായേൽ ആണെന്ന് സന്ദർഭം വ്യക്തമാക്കുന്നു. ഈ വാചകത്തിലെ നമ്മുടെ കർത്താവിന്റെ വാക്കുകൾ ഇസ്രായേല്യരോട് പറഞ്ഞിരിക്കുന്നു.

**(2) പോരാടുക**

(Strive to enter in through the narrow door"/ Agonizsthe (GK),പോരാടുക/ ശ്രമിക്കുക,) എന്ന പ്രയോഗം അത്‌ലറ്റിക് ഗെയിമുകളിലെ മത്സരത്തെക്കുറിച്ച് സംസാരിക്കാൻ ഉപയോഗിക്കുന്ന ഒരു അത്‌ലറ്റിക് പദത്തിന്റെ വിവർത്തനമാണ്. (Everyone who competes in the games exercises self-control). അതേ പദപ്രയോഗം യുദ്ധം ചെയ്യുന്നതിനെയും എതിരാളിയോട് പോരാടുന്നതിനെയും സൂചിപ്പിക്കാം.

ഒന്നുകിൽ 'പ്രയത്നം' എന്നാൽ ഒരു പോരാട്ടത്തിലോ മത്സരത്തിലോ പ്രവേശിക്കുക മാത്രമല്ല, ജയിക്കുകയോ തോൽക്കുകയോ ചെയ്യുക എന്നതിനുനുള്ള ശ്രമമാണ്. ആ ഒരു ജീവൻ മരണ പോരാട്ടമാണ് ഇടുങ്ങിയ വഴിയിലൂടെ അകത്തേക്ക് പ്രവേശിക്കുന്നതിനും വേണ്ടതെന്ന് നമ്മുടെ കർത്താവ് പറയുന്നു.

**3: വാതിൽ**

പ്രവേശിക്കാൻ പ്രയത്നിക്കേണ്ട വാതിൽ ക്രിസ്തു തന്നെയാണ്. അവനാണ് വാതിൽ, ദൈവരാജ്യത്തിലേക്കുള്ള ഏക വഴി. അവൻ രാജാവാണ്, അവനെ സ്വീകരിച്ചാൽ മാത്രമേ രാജ്യത്തിൽ പ്രവേശിക്കുവാൻ ആവുകയുള്ളൂ.

4: ഇടുങ്ങിയ വാതിൽ 'ഇടുങ്ങിയ വാതിൽ നിരവധി പ്രധാന പാഠങ്ങൾ പഠിപ്പിക്കുന്നു. വാതിൽ ഇടുങ്ങിയതാണെങ്കിൽ, കുറച്ചുപേർക്ക് മാത്രമേ അതിലൂടെ കടന്നുപോകുകയുള്ളൂ. അബ്രഹാമിന്റെ സന്തതികളായതിനാൽ അവർക്ക് രാജ്യത്തിൽ ഒരു സ്ഥാനം ഉറപ്പുനൽകിയതായി ഇസ്രായേല്യർ വിശ്വസിച്ചിരുന്നു.പക്ഷേ, യോഹന്നാൻ സ്നാപകൻ അതിനെ ശക്തമായി നിരാകരിച്ചു (വി.ലൂക്കോസ് 3:7-8).

രക്ഷയിലേക്ക് നയിക്കുന്ന വാതിൽ ഇടുങ്ങിയതും നാശത്തിലേക്ക് നയിക്കുന്ന കവാടം വിശാലവുമായതിനാൽ, ദൈവരാജ്യത്തിൽ അബദ്ധവശാൽ ആരും പ്രവേശിക്കുകയില്ല. ഒരാൾ അതിനുള്ളിൽ പ്രവേശിക്കാൻ പരിശ്രമിക്കേണ്ടതുണ്ട്.

ഇന്നത്തെ ഏവൻഗേലിയോൺ ഭാഗത്ത് രേഖപ്പെടുത്തിയിരിക്കുന്നതുപോലെ, യേശുവിന്റെ വാക്കുകൾ ഇസ്രായേല്യരെ ഉദ്ദേശിച്ചായിരുന്നുവെന്ന് വ്യക്തമാണ്. എന്നിരുന്നാലും, സമകാലികലോകത്തിന് ഈ വാക്യങ്ങൾ നൽകുന്ന ചില പാഠങ്ങൾ ആവർത്തിക്കട്ടെ.

ഒന്നാമതായി, നാം ദൈവരാജ്യത്തിലാണെന്ന് തെറ്റായി ധരിക്കരുതെന്ന് ഈ വാക്യങ്ങൾ മുന്നറിയിപ്പ് നൽകുന്നു. യേശുവിന്റെ പ്രേക്ഷകർ യഹൂദരായിരുന്നു, അബ്രഹാമുമായുള്ള അവരുടെ ബന്ധവും യേശുവുമായുള്ള അവരുടെ സഹവാസവും കാരണം തങ്ങൾ സ്വയമേവ ദൈവരാജ്യത്തിൽ ഉൾപ്പെടാൻ പോകുന്നുവെന്ന് അവർ തെറ്റായി ധരിച്ചു.

അതുകൊണ്ടാണ് പ്രസിദ്ധ യഹൂദ മത അധ്യാപകനായ നിക്കോദേമോസിനോട് താൻ വീണ്ടും ജനിക്കണമെന്ന് യേശു പറഞ്ഞത് (വി. യോഹന്നാൻ 3:3).

യേശുവുമായോ ബൈബിളുമായോ ഉള്ള സഹവാസം കൊണ്ട് ആരും ഒരിക്കലും രക്ഷിക്കപ്പെട്ടിട്ടില്ല, മറിച്ച് യേശുക്രിസ്തുവിന്റെ മരണം, സംസ്കാരം, പുനരുത്ഥാനം എന്നിവയിൽ വ്യക്തിപരമായി അനുരൂപ പ്പെടു ന്നതിലൂടെ മാത്രമാണ് അത് സംഭവിക്കുന്നത്. രാജ്യത്തിലേക്കുള്ള ഏക വഴി അവനാണ്

മറ്റൊന്ന്, 31-35 വാക്യങ്ങളിലെ വാചകം വേദനയില്ലാത്ത ആത്മീയതയെയും വളഞ്ഞ ഒരു മാനസികാവസ്ഥയെയും സൂചിപ്പിക്കുന്നു. യേശുവിന്റെ പാത കുരിശിലേക്ക് നയിച്ച ഒന്നായിരുന്നു. അപകടമോ വേദനയോ തന്റെ വിളിയിൽ നിന്ന് തന്നെ പിന്തിരിപ്പിക്കാൻ യേശു അനുവദിച്ചില്ല.ദാസൻ തന്റെ യജമാനനേക്കാൾ മികച്ചവനല്ലെങ്കിൽ, നാം അവന്റെ ദാസന്മാരാണെങ്കിൽ, അപകടവും വേദനയും പീഡനവും നമ്മുടേതായ ഒരു 'കുരിശും' നാം പ്രതീക്ഷിക്കണം.

ആദ്യം നമ്മുടെ ചിന്തയിലും പിന്നീട് ജീവിതത്തിലും നമുക്ക് ശക്തരാകാം. നമുക്ക് ശിഷ്യന്മാരാകാം, കേവലം ആനന്ദദാഹികളല്ല.





**Diocese of Madras of Malankara Orthodox Syrian Church nominated Fr. M. P. Jacob, John Punnose, Jacob Tharakan Vadakkedathu and Mathew D to the Managing Committee Election of Malankara Syrian Christian Association.**



**Madras Diocesan Assembly held on 6th July 2022 at Vinayagapuram Aramana Chapel elected Fr. Thomas Issac as Diocesan Secretary and Fr. Shinu Thomas, Fr. Pradeep Ponnachan, K. J. Baby (Chennai Region), A. P. Jose (Coimbatore Region), C. M. Roy (Andamans Region), and Vino Kurian (East Asia Region) as the Diocesan Council Members for the year 2022-27.**




**Fr. Thomas Issac (Sam Achen) took charge as the Madras Diocesan Secretary at Aramana office today.**



**നവീകരിച്ച മേട്ടുപാളയം സെന്റ് ഗ്രീഗോറിയോസ് ഓർത്തഡോക്സ് പള്ളിയുടെ കൂദാശ ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസ് നിർവഹിച്ചു.**

Church Calendar

# His Instruction for Salvation

## St. Luke 13:22-35

**Fr Nithin V Rajan**



Roads less travelled always leads to inventions and discovery. Roads already existing is roads which most of us choose as it is easy and we know what lies ahead of it. Taking new roads leads to path breaking discovery and new theories. In the poem 'The Road Not Taken' by Robert Frost says about the difference the life had because of choosing the roads not taken.

"I shall be telling this with a sigh
Somewhere ages and ages hence:
Two roads diverged in a wood, and I—
I took the one less traveled by,
And that has made all the difference."

Today's Scriptural reading leads our thoughts to Christ instructions to choose a different way so that our destination is 'Kingdom of God'

**The Narrow Door**

*"Then Jesus went through the towns and villages, teaching as he made his way to Jerusalem. Someone asked him, "Lord, are only a few people going to be saved?" He said to them, "Make every effort to enter through the narrow door, because many, I tell you, will try to enter and will not be able to".* ***St. Luke 13:22-24.***

Make every effort to enter through the narrow door or in other words it means strive to enter through the narrow door. Here we see that there is something to be done from our end. We have to do all things possible to enter, and it's not through anywhere but through the narrow door. This sets a realistic goal to achieve, we need to run the race so that we can enter into the narrow door. Christ also says many will try but will not succeed, as they would give up in between or choose the other way thinking all roads lead to Rome. Here there is a call for persistence in our dealings with life to have an aim and goal to be realized.

Here we know the choice of life is very important, we can see life in two angles- life as a Pilgrimage and life as a tourist. There is a huge difference to see life from these two lenses. When we look at a tourist and the pilgrim both are on a journey. When a tourist is satisfying the physical senses, a pilgrim is in the quest for truth and the meaning of life.

A tourist can get tired and give up their journey while a pilgrim journey is for the satisfaction of soul and will keep going even if the journey seems to be difficult. Every move a pilgrim makes is with holiness, while a tourist is often trying to capture the moments into their camera memory. A tourist compares his/her journey with the past journeys and try to grade them while a pilgrim has a sense of blessedness for visiting more and more places. Most individuals in life are just tourists without even being aware of it. Only a few make their life a pilgrimage. Sometimes a tourist and pilgrim travels to the same place and get different results of actualization.

The way to be travelled is the Way through Christ as Jesus says in ***St. John 14:6*** "I am the Way and the Truth and the Life. No one comes to the Father except through me."

We also sing about this Narrow door in the morning Prayers of Sleeba Namaskaram Qolo

(Raajyattin Vathil- Cherriyathumaa Margham…)

"How narrow the door- and straight the path,
Which leads to the kingdom.
He who wants to follow it,
Needs restraint and discipline.
He who relaxes his guard
Is drawn to the path of sin
By his will- he will lose his soul"

**The Great Eschatological Banquet**

"People will come from east and west and north and south, and will take their places at the feast in the kingdom of God. Indeed there are those who are last who will be first, and first who will be last." ***St. Luke 13:29-30.***

Jesus Christ here sets the picture of the final banquet. The feast in the Kingdom of God will be not for a particular tribe or people, as we see that Jesus says that there will be people from all corners of the world. This shows a universal salvation and not just for a few. Everyone who chose the way to the narrow road will be able to be part of the final banquet. It is a great day of the finals where there will be joy in one place and weeping and sorrow in the other as we see in ***St. Luke 13:28*** *"There will be weeping there, and gnashing of teeth, when you see Abraham, Isaac and Jacob and all the prophets in the kingdom of God, but you yourselves thrown out."*

Let us prepare ourselves as the day and hour is not known. We may think we are worthy of the final banquet. Are we? Is a question we need to ask ourselves? We need to analyze our life and correct ourselves when and where needed so that we wouldn't inherit Gehenna. The parable of the Rich man and Lazarus in the Scripture throws light to this kind of attitude of life. The Rich man didn't hurt Lazarus in any way but the 'Sin of omission' lead the rich man to Gehenna.

**Lamentation over Jerusalem**

*"Jerusalem, Jerusalem, you who kill the prophets and stone those sent to you, how often I have longed to gather your children together, as a hen gathers her chicks under her wings, and you were not willing. Look, your house is left to you desolate. I tell you, you will not see me again until you say, 'Blessed is he who comes in the name of the Lord."* ***Luke 13:34-35.***

Here we see Jesus weeping over his own people who is not ready to be corrected. There is a pressure given when the word is repeated twice "Jerusalem.. Jerusalem.. Here we see a sad observation, "... but you were not willing!" We're now back to the Parable of the Narrow Door. The door was open, and they could have entered, but didn't care enough. We see the love of the creator who doesn't want to lose even a single sheep. The love which made him descend from heaven to earth. His longing for the creation is very clear and doesn't want to lose them and wants to see everyone in the heavenly banquet.

The time is nearing, let us gird our lives and be ready. The door is open now, once it is closed we cannot open it again. Let us ponder over our life and try our ways to be a life of a pilgrimage. As the proverbs says "Make hay while there is sunshine". Let us make ourselves prepared so that we will hear the welcome note of welcome to the 'Kingdom of Heaven' than the harsh words of 'depart I do not know you 'Amen.





കണ്ടനാട് വെസ്റ്റ് ഭദ്രാസനത്തിൽ നിന്നും തിരഞ്ഞെടുക്കപ്പെട്ട മാനേജിംഗ് കമ്മിറ്റി അംഗങ്ങൾ.



കണ്ടനാട് ഈസ്റ്റ് ഭദ്രാസനത്തിൽ നിന്നും സഭാ മാനേജിംഗ് കമ്മിറ്റി അംഗങ്ങളായി നാമനിർദേശം ചെയ്യപ്പെട്ടവർ: ഫാ. ഏലിയാസ് കുറ്റിപറിച്ചേൽ, ഫാ. അബി ഉലഹന്നാൻ, ജോയി റ്റി. റ്റി പിറവം, ജോൺസൺ സി. പി. വെട്ടിത്തറ, ഗീവർഗീസ് സി. ഇ. വരിക്കോലി.



കൽക്കട്ടാ ഭദ്രാസനത്തിൽ നിന്നും തിരഞ്ഞെടുക്കപ്പെട്ട മാനേജിംഗ് കമ്മിറ്റി അംഗങ്ങൾ.



ഡൽഹി ഭദ്രാസനത്തിൽ നിന്നും തിരഞ്ഞെടുക്കപ്പെട്ട മാനേജിംഗ് കമ്മിറ്റി അംഗങ്ങൾ. ഫാ. തോമസ് ജോൺ മാവേലി, ജിജി കെ. നൈനാൻ, അലക്സാണ്ടർ ദാനിയേൽ, ഷെറിൻ മാത്യു, അഡ്വ. കോശി ജേക്കബ്.



കോട്ടയം സെൻട്രൽ ഭദ്രാസനത്തിലെ 2022-2027 വർഷത്തെ മാനേജിങ് കമ്മിറ്റി അംഗങ്ങളായി തിരഞ്ഞെടുക്കപ്പെട്ട ഫാ. മോഹൻ ജോസഫ്, അഡ്വ. ടോം കോര അഞ്ചേരിൽ, പി. എം. തോമസ് എന്നിവർ പ. കാതോലിക്കാ ബാവായ്ക്കൊപ്പം.



കോട്ടയം ഭദ്രാസനത്തിൽ നിന്നും തിരഞ്ഞെടുക്കപ്പെട്ട മാനേജിംഗ് കമ്മിറ്റി അംഗങ്ങൾ.



കൊട്ടാരക്കര ഭദ്രാസനത്തിൽ നിന്നും തിരഞ്ഞെടുക്കപ്പെട്ട മാനേജിംഗ് കമ്മിറ്റി അംഗങ്ങൾ.



**Malankara Association Managing Committee Members from Ahemedabad Diocese. Philipose Rambaan, Saji Abraham, Sunil Thomas, Adv. Abraham Mathew.**



**നിരണം ഭദ്രാസനത്തിൽ നിന്നും തിരഞ്ഞെടുക്കപ്പെട്ട മാനേജിംഗ് കമ്മിറ്റി അംഗങ്ങൾ. ഫാ. ചെറിയാൻ പി. വർഗീസ്, ഫാ. ജിജി വർഗീസ്,അഡ്വ. മനോജ് മാത്യു, സജി മാമ്പ്രക്കുഴി, ജോജി പി. തോമസ്,മത്തായി ടി. വർഗീസ്.**



**കൊച്ചി ഭദ്രാസനത്തിൽ നിന്നും തിരഞ്ഞെടുക്കപ്പെട്ട മാനേജിംഗ് കമ്മിറ്റി അംഗങ്ങൾ. എബിൻ മത്തായി, മാത്യു ഉമ്മൻ, ഔസേപ്പ് കെ.പി.**



**അടൂർ ഭദ്രാസനത്തിൽ നിന്നും തിരഞ്ഞെടുക്കപ്പെട്ട മാനേജിംഗ് കമ്മിറ്റി അംഗങ്ങൾ. ഫാ. മാത്യൂസ്, ഫാ. പോൾ വർഗീസ്, കുഞ്ഞുമോൻ എ., അഡ്വ. ജോസ് വർഗീസ് കളീക്കൽ, ജോൺസൺ കെ. സഖറിയ, റോബിൻ ബേബി.**



**Malankara Association Managing Committee Members from Bombay Diocese. Fr.Jacob Koshy, Fr. Jacob Thomas, M. C. Sunny, Alex Varghese, Biju Samuel, Varghese Daniel.**



കുന്നംകുളം ഭദ്രാസന യുവജന പ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ പ. ബാവയുടെ ഒന്നാം ഓർമ്മയോട് അനുബന്ധിച്ച് നടത്തുന്ന ഒരു രൂപയ്ക്ക് ഒരു വയറു നിറയ്ക്കാം എന്ന് പദ്ധതിയുടെ പ്രവർത്തനങ്ങൾ നടത്തുന്ന പ്രസ്ഥാനം പ്രവർത്തകർ.



**കൊല്ലം ഭദ്രാസനത്തിൽ നിന്നും തിരഞ്ഞെടുക്കപ്പെട്ട മാനേജിംഗ് കമ്മിറ്റി അംഗങ്ങൾ. ജോൺ സി ഡാനിയേൽ, ജോൺസൺ കല്ലട, ഫാ. മാത്യു ഏബ്രഹം, ഫാ. ഐപ്പ് നൈനാൻ, സാജു വർഗീസ്, റോബിൻ പി അലക്സ്.**




**ബ്രഹ്മവാർ ഭദ്രാസനത്തിൽ നിന്നും തിരഞ്ഞെടുക്കപ്പെട്ട മാനേജിംഗ് കമ്മിറ്റി അംഗങ്ങൾ.**

## സാന്ത്വന സ്പർശം അവാർഡ് ഫാത്തിമ ബിസ്മിക്ക്



കുന്നംകുളം: കുന്നംകുളം ഓർത്തഡോക്സ് പ്രവാസി അസോസിയേഷൻ പ. പൗലോസ് രണ്ടാമൻ ബാവയുടെ ഒന്നാം ഓർമ്മപെരുന്നാളിനോട് അനുബന്ധിച്ച് സാമൂഹ്യ ജീവകാരുണ്യ മേഖലയിൽ ശ്രദ്ധേയമായ പ്രവർത്തനങ്ങൾ കാഴ്ചവെച്ച വിദ്യാർഥിക്കായി നൽകുന്ന സാന്ത്വന സ്പർശം അവാർഡ് കുമാരി ഫാത്തിമ ബിസ്മിക്ക്.

സെറിബ്രൽ പൾസി ബാധിച്ച തന്റെ സഹപാഠിയായ അനുഗ്രഹിനെ ഒരു രക്ഷിതാവ് എന്നവണ്ണം കരുതിയാണ് ഫാത്തിമ ബിസ്മി മാതൃകയായത്. അനുഗ്രഹിന് ഭക്ഷണം നൽകിയും പഠനകാര്യങ്ങളിൽ വേണ്ടുന്ന സഹായങ്ങളും ഉപദേശങ്ങളും നൽകി ഫാത്തിമ ബിസ്മി പരിചരിച്ചു. ഇവരുടെ ഈ സ്നേഹബന്ധത്തെക്കുറിച്ച് കേട്ടറിഞ്ഞ് പരിശുദ്ധ പൗലോസ് ദിദീയൻ ബാവ നേരിൽ കാണുകയും സമ്മാനങ്ങൾ നൽകി അനുമോദിക്കുകയും അനുഗ്രഹിക്കുകയും ചെയ്തിരുന്നു.

നന്മയുടെ ആഴം ജാതിമത ചിന്തകൾക്ക് അതീതമായി സമൂഹത്തിന് കാണിച്ചു കൊടുക്കുവാൻ അവൾക്ക് കഴിഞ്ഞു. നിർമ്മലമായ സ്നേഹത്തിന്റെയും കരുതലിന്റെയും അശരണർക്ക് എന്നും താങ്ങുമായിരുന്ന പരിശുദ്ധ ബാവയുടെ അവാർഡിന് കുമാരി ഫാത്തിമ ബിസ്മി തീർച്ചയായും അർഹയാണ്. നിഷ്കളങ്കമായ സ്നേഹത്തിന്റെയും സാന്ത്വനത്തിന്റെയും ഉത്തമ ഉദാഹരണമായ മാനവിക മൂല്യങ്ങൾ ഉയർത്തിപ്പിടിക്കുന്നതായും ഡോ. ഗീവർഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്ത അധ്യക്ഷനായ അവാർഡ് സമിതി വിലയിരുത്തി. ജൂലൈ 16-ന് കുന്നംകുളം ഭദ്രാസന തലത്തിൽ നടത്തിയ അനുസ്മരണ സമ്മേളനത്തിൽ വച്ച് അവാർഡ് സമ്മാനിച്ചു.



## പബ്ലിക് സ്കൂൾസ് ഓഫീസ് ഉദ്ഘാടനം ചെയ്തു

കോട്ടയം: കേരളത്തിൽ വിവിധ സ്ഥലങ്ങളിൽ മലങ്കര ഓർത്തഡോക്സ് സഭാ വകയായി പ്രവർത്തിക്കുന്ന പബ്ലിക് സ്കൂളുകളുടെ പ്രവർത്തനങ്ങൾ ഏകോപിപ്പിക്കുന്നതിനായി ദേവലോകം കാതോലിക്കേറ്റ് അരമനയിൽ ആരംഭിച്ച ഓഫീസിന്റെ ഉദ്ഘാടനം പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ നിർവ്വഹിച്ചു. പബ്ലിക് സ്കൂൾ മാനേജർ അലക്സിയോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ, ഫാ. ഡോ. ജോൺസ് എബ്രഹാം കോനാട്ട്, ഫാ. അനിഷ് കെ. സാം, ഫാ. റിജോ മാത്യു ജോസഫ്, ഫാ. കുര്യാക്കോസ് ജോർജ്, ഡോ. സജി വർഗീസ്, പ്രൊഫ. സഖറിയാ ടി. ഡാനിയേൽ, മിനി ഏബ്രഹാം എന്നിവർ സന്നിഹിതരായിരുന്നു.



**കോട്ടയം പാമ്പാടി വെള്ളൂർ സെന്റ് തോമസ് ഓർത്തഡോക്സ് പള്ളിയിൽ പുതിയതായി നിർമ്മിക്കുന്ന ഓഫീസ് കെട്ടിടത്തിന്റെ ശില കൂദാശാ പരിശുദ്ധ ബസേലിയോസ് മാർത്തോമാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവ നിർവഹിച്ചു.**



**സിറോ മലബാർ സഭയുടെ ബിഷപ്പ് സെബാസ്റ്റ്യൻ വാണിയപ്പുരയ്ക്കൽ മാർത്തോമാ ശ്ലീഹായാൽ സ്ഥാപിതമായ തിരുവിതാംകോട് അരപള്ളി സന്ദർശിച്ചു.**



**പരുമല ആശുപത്രിയിൽ ജൂലൈ 13-ന് പ. പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ ഒന്നാം ഓർമ്മയോടനുബന്ധിച്ചു ആശുപത്രി ചാപ്പലിൽ ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസിന്റെ മുഖ്യ കാർമികത്വത്തിൽ വി. കുർബാനയും ധൂപപ്രാർത്ഥനയും നടത്തപ്പെട്ടു. പരുമല ആശുപത്രിയുടെ പുതിയ ഓൺകോളജി ഒ.പി. ബ്ലോക്കിന്റെ ഉത്ഘാടനവും അനുസ്മരണ സമ്മേളനവും ഡോ. റ്റിജു തോമസ് നിർവഹിച്ചു. ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റോമോസിന്റെ അധ്യക്ഷതയിൽ കൂടിയ സമ്മേളനത്തിൽ പരുമല ആശുപത്രി സി.ഇ.ഒ. ഫാ. എം സി പൗലോസ്, പരുമല സെമിനാരി മാനേജർ കെ. വി. പോൾ റമ്പാൻ, സെക്രട്ടറി & പ്രോജക്ട് ഡയറക്ടർ വർക്കി ജോൺ, മാനേജിങ് കമ്മിറ്റി അംഗം യോഹന്നാൻ പി. ഇ., മെഡിക്കൽ സൂപ്രണ്ട് ഡോ. ഷെറിൻ ജോസഫ് തുടങ്ങിയവർ ആശംസകൾ അറിയിച്ചു.**



**യു.കെ.-യൂറോപ്പ് ആൻഡ് ആഫ്രിക്ക ഭദ്രാസനത്തിലെ MOS Uk Europe Africa വാട്ട്സപ്പ് ഗ്രൂപ്പ് കഴിഞ്ഞ മൂന്നു വർഷക്കാലമായി നടത്തിവരുന്ന സാധുസംരക്ഷണം പ്രോഗ്രാമിന്റെ ഭാഗമായി കൊയ്നോനിയ എന്ന ഭവന പദ്ധതിയിൽ നിന്നുള്ള ആദ്യ ഭവനം തുമ്പമൺ ഭദ്രാസനത്തിലെ ഒരു സാധു കുടുംബത്തിന് കുര്യക്കോസ് മാർ ക്ലിമിസ് കൂദാശ കർമ്മം നിർവഹിച്ചു കൈമാറി.**

**3 മിനിറ്റ് 56 സെക്കൻഡിനുള്ളിൽ 'ഇംഗ്ലീഷ് സാഹിത്യകാരന്മാരുടെ പരമാവധി പേരുകൾ പേനയിൽ എഴുതി' റെക്കോർഡ് സ്ഥാപിച്ചതിന് ഏഷ്യാ ബുക്ക് ഓഫ് റെക്കോർഡ്സും ഇന്ത്യ ബുക്ക് ഓഫ് റെക്കോർഡും നേടിയ നോൽ മാത്യു ഉമ്മൻ. തുമ്പമൺ ഭദ്രാസനത്തിലെ കോന്നി കല്ലേലി മാർ കുറിയക്കോസ് ഓർത്തഡോക്സ് പള്ളി അംഗവും പത്തനംതിട്ട കാതോലിക്കേറ്റ് കോളജിലെ അവസാന വർഷ ഇംഗ്ലീഷ് ബിരുദ വിദ്യാർത്ഥിയുമാണ്.**

